

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 20 THE ONLINE OFFICIAL NEWS BULLETIN 2021 May 15


## LITURGICAL CALENDAR 2020-21

**SEASON OF RESURRECTION**
(4th April, 2021 - 22nd May, 2021 )

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 16 ♪6 | 17 ♪2 | 18 ♪6 | 19 ♪2 | 20 ♪6 | 21 ♪2 | 22 ♪6 |
| (Sunday before Pentecost) 31st Mem. of Yuhanon Mar Severios (Koratti Zion Seminary) | | | 196th Mem. of Punnathra Mar Dionysius III (Kottayam Cheriya Palli) | Comme. of the 4 Evangelists, All fathers of the 3 Ecumenical Synods | Comme. of St. Helen the Queen | |

AWAITING HOLY SPIRIT



പ്രിയരേ,

നമുക്ക് ഏവർക്കും, പ. കാതോലിക്ക ബാവയെ നമ്മുടെ പ്രാർത്ഥനയിൽ ഓർക്കാം. ഒപ്പം ഈ കാത്തിരിപ്പിന്റെ പത്തു ദിവസം, നമ്മുടെ ഹൃദയങ്ങളെയും മനസ്സുകളെയും നയിക്കാൻ നമ്മുടെ കർത്താവ് തന്റെ പരിശുദ്ധാത്മാവിനെ നമ്മുടെ മേൽ ഇറക്കട്ടെ എന്നും ക്രിസ്തുവിൽ ഉള്ള യഥാർത്ഥ വിവേകം നമുക്ക് ഏവർക്കും ലഭിക്കട്ടെ എന്നും ആത്മാർത്ഥമായി പ്രാർത്ഥിക്കാം. അതിനാൽ പരിശുദ്ധ പിതാവിന് യോഗ്യനായ ഒരു പിൻഗാമിയെ തിരഞ്ഞെടുക്കാൻ പരിശുദ്ധാത്മാവ് നമ്മെ സഹായിക്കട്ടെ.

## മെത്രാഭിഷേക വാർഷികം ആചരിച്ചു

പരുമല: പരിശുദ്ധ കാതോലിക്കാ ബാവായുടെ മുപ്പത്തിയാറാം മെത്രാഭിഷേക വാർഷികം മെയ് 15–ന് ആചരിച്ചു. രാവിലെ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് പരുമല ആശുപത്രി ചാപ്പലിൽ വി. കുർബ്ബാന അർപ്പിച്ചു. പ. ബാവാ വി. കുർബ്ബാന അനുഭവിച്ചു. തുടർന്ന് മെത്രാഭിഷേക വാർഷികത്തിന്റെ കേക്ക് മുറിച്ചു. മെത്രാപ്പോലീത്തന്മാരിൽ ചിലർ പ. പിതാവിനെ സന്ദർശിച്ചു. ബാവായുടെ ആരോഗ്യനിലയിൽ പുരോഗതി ഉണ്ടെന്നും പ. പിതാവ് സന്തോഷവാനായിരിക്കുന്നു എന്നും പരുമല സെന്റ് ഗ്രീഗോറിയോസ് ക്യാൻസർ സെന്റർ സി.ഇ.ഒ. ഫാ. എം.. സി. പൗലോസ് അറിയിച്ചു.




പെന്തിക്കോസ്തി പെരുനാൾ വരെയുള്ള പത്തുദിവസം സഭ ആകമാനം നടത്തുന്ന കാത്തിരുപ്പുകാല ധ്യാനത്തിന് തുടക്കം കുറിച്ച് പരുമല സെമിനാരിയിൽ നടന്ന ധ്യാനത്തിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ മെത്രാപ്പോലീത്തന്മാർ പങ്കുചേർന്നു. ഡോ. തോമസ് മാർ അത്താനാസിയോസ്, കുര്യാക്കോസ് മാർ ക്ലിമ്മീസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ കൂറിലോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ് എന്നിവർ സംബന്ധിച്ചു




പരുമല സെമിനാരിയിൽ സ്വർഗ്ഗാരോഹണ പെരുന്നാൾ ശുശ്രൂഷയ്ക്ക് ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മുഖ്യകാർമികത്വം വഹിച്ചു. കുര്യാക്കോസ് മാർ ക്ലീമിസ്, ഡോ. ഗീവർഗീസ് മാർ യൂലിയോസ് എന്നീ പിതാക്കന്മാർ സഹകാർമികത്വം വഹിച്ചു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH









# "ഞാൻ ഭൂമിയിൽ നിന്നെ മഹത്വപ്പെടുത്തി, നീ എനിക്കു ചെയ്‌വാൻ തന്ന പ്രവൃത്തി തികച്ചിരിക്കുന്നു"

(വി. യോഹ. 17.4)

**ഡോ. ഗീവർഗീസ് മാർ യൂലിയോസ്**

വി. വചനിപ്പു പെരുന്നാളിൽ ആരംഭിക്കുന്ന മനുഷ്യാവതാര വ്യാപാരം മഹത്വകരമായി പൂർത്തിയാക്കി തന്റെ പിതാവിന്റെ മഹത്വപൂർണ്ണതയിലേയ്ക്ക് കരേറുന്ന കർത്താവിന്റെ മഹനീയമായ സ്വർഗ്ഗാരോഹണ പെരുന്നാളിൽ സംബന്ധിക്കുവാൻ അവന്റെ കൃപ ഒരിക്കൽ കൂടെ നമ്മെ അനുഗ്രഹിച്ചതിനെ ഓർത്ത് അവനെ സ്തുതിക്കാം.

"ഇപ്പോഴോ ഞാൻ എന്നെ അയച്ചവന്റെ അടുക്കൽ പോകുന്നു" (യോഹ. 16.5) എന്നും "ഞാൻ പോകുന്നത് നല്ലത്; ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല. അവൻ വന്നു പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിന് ബോധം വരുത്തുമെന്നും" (യോഹ. 16.7-8) സത്യത്തിന്റെ ആത്മാവ് നിങ്ങളെ സകല സത്യത്തിലും വഴി നടത്തും (യോഹ. 16.13) എന്നും കർത്താവ് പഠിപ്പിക്കുന്ന ഭാഗങ്ങളാണ് സ്വർഗ്ഗാരോഹണ പെരുന്നാൾ മുതൽ പെന്തുക്കുസ്തി പെരുന്നാൾ വരെയുള്ള ദിവസങ്ങളിൽ പ. സഭ ധ്യാനിക്കുന്നത്.

'കുറഞ്ഞോന്നു കഴിഞ്ഞിട്ട് നിങ്ങൾ എന്നെ കാണുകയില്ല' എന്ന് തന്റെ സ്വർഗ്ഗാരോഹണത്തെക്കുറിച്ചും 'വീണ്ടും കുറഞ്ഞോന്നു കഴിഞ്ഞ് നിങ്ങൾ എന്നെ കാണുമെന്ന്' തന്റെ മഹത്വകരമായ രണ്ടാമത്തെ വരവിനെ കുറിച്ചും കർത്താവ് ശിഷ്യന്മാരെ പഠിപ്പിക്കുന്നതും ശ്രദ്ധേയമാണ്.

"ഞാൻ പിതാവിൽ നിന്നും പുറപ്പെട്ട് ലോകത്തിൽ വന്നിരിക്കുന്നുവെന്നും; പിന്നെയും ലോകത്തെ വിട്ടു പിതാവിന്റെ അടുക്കൽ പോകുമെന്നും" (യോഹ. 16.28) കർത്താവ് സ്പഷ്ടമായി പറയുന്നു. 'നിങ്ങൾക്ക് എന്നിൽ സമാധാനം ഉണ്ടാകേണ്ടതിന് ഇത് നിങ്ങളോടു സംസാരിച്ചിരിക്കുന്നുവെന്നും ലോകത്തിൽ നിങ്ങൾക്കു കഷ്ടം ഉണ്ട്; എന്നാൽ ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നതിനാൽ നിങ്ങൾ എന്നിൽ ധൈര്യപ്പെടുവിൻ' (യോഹ. 16.33) എന്നും കർത്താവ് കല്പിക്കുന്നു.



വേദശാസ്ത്രലോകം ക്രിസ്തുവിന്റെ 'മഹാപുരോഹിത പ്രാർത്ഥന' എന്ന് വിളിക്കുന്ന വി. യോഹന്നാന്റെ സുവിശേഷം 17-ാം അദ്ധ്യായത്തിലെ ആദ്യ ഭാഗവും സന്ധ്യയുടെ ഏവൻഗേലിയോനിൽ വായിക്കുന്നു. ഇത് സംസാരിച്ചിട്ട് യേശു സ്വർഗ്ഗത്തിലേയ്ക്കു നോക്കി: "പിതാവേ നാഴിക വന്നിരിക്കുന്നു; നിന്റെ പുത്രൻ നിന്നെ മഹത്വപ്പെടുത്തേണ്ടതിന് പുത്രനെ മഹത്വപ്പെടുത്തേണമേ" എന്ന് പ്രാർത്ഥിച്ചു എന്ന് യോഹന്നാൻ സാക്ഷിക്കുന്നു. തന്റെ മനുഷ്യാവതാര കർമ്മത്തിന്റെ പൂർണ്ണതയിലേയ്ക്ക്, യെരുശലേമിലെ യാഗത്തിന് ഒരുങ്ങുന്ന സമയത്താണ് കർത്താവ് ഈ പ്രാർത്ഥന നടത്തുന്നത്. എന്നാൽ അതിന്റെ പൂർത്തീകരണം സംഭവിക്കുന്നത് മരണവും കബറടക്കവും പുനരുത്ഥാനവും കഴിഞ്ഞ് 40 ദിവസം ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ട് അവരെ അനുഗ്രഹിച്ച് അവരുടെ മേൽ ഊതി പരിശുദ്ധാത്മാവിനെ കൊടുത്ത് (പട്ടംകൊട - യോഹന്നാൻ 20-ാം അദ്ധ്യായം) വി. കുർബ്ബാന നൽകി (യോഹ. 21, ലൂക്കോസ് 24) അവരെ ശക്തീകരിച്ച് ലോകത്തിന്റെ അറ്റത്തോളം പോകുവാൻ അവരെ അയക്കുമ്പോഴാണ്. അവിടെയാണ് "ഞാൻ ഭൂമിയിൽ നിന്നെ മഹത്വപ്പെടുത്തി, നീ എനിക്കു തന്ന പ്രവൃത്തി തികച്ചിരിക്കുന്നുവെന്നും ഇപ്പോൾ പിതാവേ, ലോകം ഉണ്ടാകും മുമ്പേ എനിക്ക് നിന്റെ അടുക്കൽ ഉണ്ടായിരുന്ന മഹത്വത്തിൽ എന്നെ നിന്റെ അടുക്കൽ മഹത്വപ്പെടുത്തേണമേ" (യോഹ. 7.4-5) എന്ന പ്രാർത്ഥനയുടെ പൊരുൾ വ്യക്തമാകുന്നത്. എന്റേതു എല്ലാം നിന്റേതും നിന്റേതു എന്റേതും ആകുന്നു; ഞാൻ അവരിൽ മഹത്വപ്പെട്ടുമിരിക്കുന്നു. ഇനി ഞാൻ ലോകത്തിൽ ഇരിക്കുന്നില്ല; ഇവരോ ലോകത്തിൽ ഇരിക്കുന്നു; ഞാൻ നിന്റെ അടുക്കൽ വരുന്നു. പരിശുദ്ധപിതാവേ, അവർ നമ്മെപ്പോലെ ഒന്നാകേണ്ടതിന്നു നീ എനിക്കു തന്നിരിക്കുന്ന നിന്റെ നാമത്തിൽ അവരെ കാത്തുകൊള്ളേണമേ" (17.11) എന്ന കാതലായ അപേക്ഷ പിതാവിങ്കൽ സമർപ്പിക്കുന്നത്.

ഈ പ്രാർത്ഥനയുടെ തുടർച്ചയാണ് പ്രഭാതത്തിലെ ഏവൻഗേലിയോൻ ഭാഗവും (യോഹ. 17.13-26). വചനത്താൽ അവരെ സന്തോഷിപ്പിക്കണമേ എന്നും ദുഷ്ടന്റെ കൈകളിൽ നിന്നും അവരെ കാത്തുകൊള്ളണമേ എന്നും സത്യത്താൽ അവരെ വിശുദ്ധീകരിക്കണമേ എന്നും മാത്രമല്ല, അവരുടെ വചനത്താൽ (സുവിശേഷ പ്രവൃത്തിയാൽ) എന്നിൽ വിശ്വസിപ്പാനിരിക്കുന്നവർക്കു വേണ്ടിയും കർത്താവ് അപേക്ഷിക്കുകയും "നീ എന്നെ അയച്ചിരിക്കുന്നുവെന്ന് ലോകം വിശ്വസിപ്പാൻ അവർ എല്ലാവരും ഒന്നാകേണ്ടതിനു, പിതാവേ, നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിനു തന്നേ. നീ എനിക്കു തന്നിട്ടുള്ള മഹത്വം ഞാൻ അവർക്കു കൊടുത്തിരിക്കുന്നു" (17.21-22) എന്ന പ്രാർത്ഥന കർത്താവ് ആവർത്തിക്കുകയും അടുത്ത വാക്യങ്ങളിൽ കൂടുതൽ വിശദീകരിക്കുകയും ചെയ്യുന്നു. "നീ എന്നെ അയച്ചിരിക്കുന്നുവെന്നും നീ എന്നെ സ്നേഹിക്കുന്നതുപോലെ അവരെയും സ്നേഹിക്കുന്നുവെന്നും ലോകം അറിവാൻ, നാം ഒന്നായിരിക്കുന്നതുപോലെ അവരും ഒന്നാകേണ്ടതിനു ഞാൻ അവരിലും നീ എന്നിലുമായി അവർ ഐക്യത്തിൽ തികഞ്ഞവരായിരിക്കണമെന്നും, ഞാൻ ഇരിക്കുന്നിടത്ത് അവരും എന്നോടു കൂടെ ഇരിക്കണമെന്ന് ഞാൻ ഇച്ഛിക്കുന്നുവെന്നും ഞാൻ അവരിൽ ആകുന്നതിലൂടെ നിന്റെ സ്നേഹം അവരിൽ ആകുവാൻ ഞാൻ നിന്റെ നാമം അവർക്കു വെളിപ്പെടുത്തിയിരിക്കുന്നുവെന്നും ഇനിയും വെളിപ്പെടുത്തുമെന്നും" (23-26) പറഞ്ഞുകൊണ്ടാണ് തന്റെ പ്രാർത്ഥന അവസാനിപ്പിക്കുന്നത്.

പ. സഭാപിതാക്കന്മാർ ഏറെ വ്യാഖ്യാനിക്കുകയും എത്ര വ്യാഖ്യാനിച്ചിട്ടും മതി വരാതെയും തൃപ്തി വരാതെയും തീർന്നുപോകാതെയും ഇരിക്കുന്ന ഒരു ഭാഗമാണ് ഇത് എന്ന് പറയേണ്ടതില്ലല്ലോ. വി. കാത്തിരിപ്പു നാളുകളിൽ പ്രാർത്ഥനാപൂർവ്വം ധ്യാനത്തിൽ നാം കഴിയുന്നുവെങ്കിൽ പരിശുദ്ധാത്മാവ് ഈ പ്രാർത്ഥനയുടെ ആഴമായ അർത്ഥതലങ്ങൾ നമുക്കും വെളിപ്പെടുത്തി തരും എന്ന് പ്രത്യാശിക്കാം.

പരിശുദ്ധാത്മാവിൽ നവീകരിക്കപ്പെടുവാനുള്ള ആഹ്വാനവും ഒരുക്കവും വിളിയുമാണ് പഴയനിയമ വായനകളിലും ലേഖന ഭാഗങ്ങളിലും കാണുന്നത്. ആദ്യ വായനയിൽ (യോശുവാ 1.5-9) ഞാൻ നിന്നെ കൈവിടുകയില്ല, ഉപേക്ഷിക്കുകയുമില്ല; ഒരു മനുഷ്യനും നിന്റെ നേരെ നില്ക്കുകയുമില്ല എന്നും നീ പോകുന്നിടത്തൊക്കെയും ഞാൻ നിന്നോടു കൂടെ ഉള്ളതുകൊണ്ട് ഉറപ്പും ധൈര്യവും

ഉള്ളവനായിരിക്ക; ഭയപ്പെടരുത്, ഭ്രമിക്കുകയും അരുത് എന്ന് യഹോവയായ ദൈവം യോശുവായെ ശക്തിപ്പെടുത്തുന്നു. യഹോവയുടെ പ്രവാചകനായ ഏലിയാവിനോടൊപ്പവും (1 രാജാ. 17.17-22) യെശയ്യാവിനോടൊപ്പവും (യെശയ്യാവ് 48.23-28) നിന്ന് അവരെ ശക്തീകരിച്ച യഹോവയുടെ കരങ്ങൾ കുറുകിപ്പോയിട്ടില്ല എന്ന ശക്തമായ സന്ദേശമാണ് ലഭിക്കുന്നത്.

അഗ്രിപ്പാ രാജസന്നിധിയിൽ വിസ്തരിക്കപ്പെടുന്ന പ. പൗലോസ് ശ്ലീഹായുടെ വാക്കുകളാണ് പൊതു ലേഖനമായി വായിക്കുന്നത് (അപ്പോ. പ്ര. 26.19-25). പ. പൗലോസ് അപ്പോസ്തോലന്റെ പ്രസംഗം കേട്ട രാജാവ് "പൗലോസേ നിനക്കു ഭ്രാന്തുണ്ട്" എന്ന നിഗമനത്തിൽ എത്തുമ്പോൾ, "അല്ല ഞാൻ സത്യവും സുബോധവുമത്രെ സംസാരിക്കുന്നത്" എന്ന് അദ്ദേഹം വ്യക്തമാക്കുന്നു. പരിശുദ്ധാത്മാവിൽ അദ്ദേഹത്തിനുണ്ടായ ദർശനം അഥവാ വെളിപ്പാട് അധികാരികൾക്ക് ഭ്രാന്തായി തോന്നാം. എന്നാൽ അതാണ് ക്രിസ്തുവിൽ ഉണ്ടാകുന്ന ആത്മീയ അനുഭവം എന്ന് പൗലോസ് ഉദ്ബോധിപ്പിക്കുന്നു.

ഫിലിപ്പിയരോടുള്ള തന്റെ പ്രബോധനത്തിലും (രണ്ടാം വായന 2.1-11) ശ്ലീഹാ ഇത് കൂടുതൽ വ്യക്തമായി പറയുന്നു. ക്രിസ്തുവിൽ നിറഞ്ഞു നിന്ന് ഏക മനസ്സുള്ളവരായി ഏക സ്നേഹം പൂണ്ടു ഐക്യമത്യപ്പെട്ടു ഏകഭാവമുള്ളവരായി തീരുന്നതിലൂടെ ക്രിസ്തുഭാവത്തിൽ എപ്പോഴും വസിക്കുവാൻ അദ്ദേഹം പ. സഭയെ പ്രബോധിപ്പിക്കുന്നു.

മനുഷ്യാവതാര രഹസ്യത്തിന്റെ മറ്റൊരു വ്യാഖ്യാനം പ. പൗലോസ് ശ്ലീഹാ നൽകുന്നത് ശ്രദ്ധേയമാണ്. അവൻ ദൈവരൂപത്തിൽ ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിക്കണമെന്ന് വിചാരിക്കാതെ ദാസരൂപം എടുത്ത് മനുഷ്യ സാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി തന്നത്താൻ താഴ്ത്തി മരണത്തോളം ക്രൂശിലെ മരണത്തോളം തന്നെ, അനുസരണമുള്ളവനായി തീർന്നു. അതുകൊണ്ട് ദൈവം അവനെ ഏറ്റവും ഉയർത്തി സകല നാമത്തിനും മേലായ നാമം നൽകി; അങ്ങനെ യേശുവിന്റെ നാമത്തിൽ സ്വർഗ്ഗലോകരുടെയും ഭൂലോകരുടെയും അധോലോകരുടെയും മുഴങ്കാൽ ഒക്കെയും മടങ്ങുകയും എല്ലാ നാവും "യേശുക്രിസ്തു കർത്താവ്" എന്ന് പിതാവായ ദൈവത്തിന്റെ മഹത്വത്തിനായി ഏറ്റുപറയുകയും ചെയ്യേണ്ടി വരും എന്ന് സാക്ഷിക്കുന്നു. വി. വചനിപ്പ് മുതൽ സ്വർഗ്ഗാരോഹണം വരെയുള്ള കർത്താവിന്റെ മനുഷ്യാവതാര വ്യാപാരത്തെ എത്ര മനോഹരമായാണ് അദ്ദേഹം വരച്ചു കാണിച്ചിരിക്കുന്നത്!

കാത്തിരിപ്പുനാളുകളുടെ പൊതു ചിന്താധാരയും പ്രത്യേകാൽ അതിന്റെ മദ്ധ്യേ വരുന്ന ഞായറാഴ്ചയുടെ പ്രത്യേക ധ്യാന പദ്ധതിയും കർത്താവിന്റെ മഹനീയമായ സ്വർഗ്ഗാരോഹണപെരുന്നാളിന്റെ അർത്ഥം നമ്മിൽ ഉറപ്പിക്കുവാനും പരിശുദ്ധാത്മാവിന്റെ പുതുക്കത്തിനായി നമ്മെ ഒരുക്കുവാനും ഏറെ സഹായകമാണ്.

വ്രതനിഷ്ഠയോടും ഒരുക്കത്തോടും വിശുദ്ധിയോടും കൂടെ പ. പെന്തിക്കുസ്തി പെരുന്നാളിലേയ്ക്ക് ഒരുങ്ങുവാൻ - ആത്മാവിന്റെ പുതുക്കത്തിനായി കാത്തിരിക്കുവാൻ - ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മെ സഹായിക്കട്ടെ.

ദൈവം അനുഗ്രഹിക്കട്ടെ. 




**മേൽപട്ട സ്ഥാനത്തിൽ 11 വർഷങ്ങൾ പൂർത്തീകരിക്കുന്ന വേളയിൽ പരുമല സെമിനാരിയിൽ ഡോ. ജോഷ്വാ മാർ നിക്കോദിമോസ് വിശുദ്ധ കുർബ്ബാനയ്ക്ക് കാർമികത്വം വഹിച്ചു. ഡോ. ഗീവർഗീസ് മാർ യൂലിയോസ് സഹകാർമികത്വം വഹിച്ചു. പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ്, അസിസ്റ്റന്റ് മാനേജർ ഫാ. വൈ. മത്തായികുട്ടി എന്നിവർ പിതാക്കന്മാർക്ക് ആശംസകൾ അറിയിച്ചു.**




**പരിസ്ഥിതിയുടെ ഉപാസകനും മലങ്കര ഓർത്തഡോക്സ് സഭാ പരിസ്ഥിതി കമ്മീഷൻ പ്രസിഡന്റുമായ കുര്യാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്ത പരുമല സെമിനാരിയിലെ കൃഷിത്തോട്ടം സന്ദർശിച്ചു.**

## ഫാ. അലക്സാണ്ടർ കുര്യൻ യുഎസ് കമ്മിഷൻ എക്സി. ഡയറക്ടർ



**വാഷിങ്ടൺ** ● സുപ്രീം കോടതി പരിഷ്കരണം സംബന്ധിച്ച യുഎസ് പ്രസിഡൻഷ്യൽ കമ്മിഷന്റെ എക്സിക്യൂട്ടീവ് ഡയറക്ടറായി ഫാ. അലക്സാണ്ടർ കുര്യനെ പ്രസിഡന്റ് ജോ ബൈഡൻ നിയമിച്ചു. യുഎസ് പ്രസിഡന്റിന്റെ ഓഫിസിലെ സീനിയർ എക്സിക്യൂട്ടീവും ഡപ്യൂട്ടി അഡ്മിനിസ്ട്രേറ്ററും ഗവ. വൈഡ് പോളിസി ഓഫിസ് എക്സിക്യൂട്ടീവ് ഡയറക്ടറുമായി സേവനം അനുഷ്ഠിച്ചുവന്ന അദ്ദേഹം പള്ളിപ്പാട് കടയ്ക്കൽ കുടുംബാംഗമാണ്. ഇതുവരെ 5 യുഎസ് പ്രസിഡന്റുമാരുടെ കീഴിൽ ജോലി ചെയ്തിട്ടുണ്ട്.

## പ്രാർത്ഥന

**മനുഷ്യരുടെ ജീവിതത്തിന് ആവശ്യമായതെല്ലാം സൃഷ്ടിച്ചവനും സകലവും പരിപാലിക്കുന്നവനുമായ കർത്താവേ, നിന്നിൽ തന്നെ ഞങ്ങൾ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. കൊടുങ്കാറ്റിനെ ശാസിച്ചു ശിഷ്യന്മാർ കയറിയിരുന്ന വഞ്ചി ഗലീല കടലിൽ മുങ്ങിപ്പോകാതെ അവരെ രക്ഷിച്ച നാഥാ നിന്റെ ആംഗ്യത്തിൽ സകല പ്രകൃതിയും കീഴടങ്ങുന്നു. പകർച്ച വ്യാധികൾ നിമിത്തം നശിക്കുന്ന മനുഷ്യരുടെയും മൃഗങ്ങളുടെയും മേൽ മനസലിയണമേ.**

# പ. പിതാവ് മെത്രാപ്പോലീത്താ സ്ഥാനാരോഹണത്തിന്റെ 36 – ാം വാർഷിക നിറവിൽ

## ബെൻസൺ റ്റി. സജി

'അച്ചനായാൽ അച്ചനാകണം' എന്ന തന്റെ പിതാവിന്റെ വാക്കുകൾ സഫലീകരിച്ച പോൾ എന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവാ.

തൃശ്ശൂർ ജില്ലയിലെ മങ്ങാട് എന്ന കൊച്ചു ഗ്രാമം. അവിടെ മങ്ങാട് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിക്ക് ഒരു വിളിപ്പാട് അകലെയാണ് കൊള്ളന്നൂർ ഭവനം.ഒരു സാധാരണ കർഷക കുടുംബം.ആ കുടുംബത്തിലെ ഐപ്പിന്റെയും പുലിക്കോട്ടിൽ കുടുംബത്തിലെ കുഞ്ഞീറ്റിയുടെയും മൂന്നാമത്തെ മകനായി പാവുട്ടി എന്ന് വിളിക്കുന്ന പോൾ ജനിക്കുന്നു. ഈ ദമ്പതികളുടെ രണ്ടാമത്തെ കുഞ്ഞ് വളരെ ചെറുപ്പത്തിലെ മരിച്ചു പോയിരുന്നു. അതിനുശേഷം 1946 ആഗസ്റ്റ് 30 ആം തീയതി മലങ്കര സഭയുടെ മഹാ ഇടയൻ ആയിത്തീർന്ന പോൾ എന്ന പൗലോസ് മാർ മിലിത്തിയോസ് തിരുമേനി ജനിക്കുന്നു. പഴഞ്ഞി സെന്റ് മേരിസ് ദേവാലയത്തിൽ വച്ച് വന്ദ്യ ജേക്കബ് കൊല്ലന്നൂർ അച്ചനാണ് തിരുമേനിക്ക് വിശുദ്ധ മാമോദിസ നൽകിയത്. തന്റെ മൂന്നാമത്തെ മകനായ ഈ കുഞ്ഞിന്റെ ശിരസ്സിൽ മലങ്കരസഭയുടെ കാതോലിക്കാ കിരീടം ഇരിക്കുമെന്ന് ഈ മാതാപിതാക്കൾ ഒരിക്കലും സ്വപ്നം കണ്ടിട്ടുണ്ടാവില്ല.

ഈ പിതാവ് തന്റെ സ്കൂൾ വിദ്യാഭ്യാസം പഴഞ്ഞി ഗവൺമെന്റ് ഹൈസ്കൂളിൽ നിന്ന് പൂർത്തിയാക്കിയതിനുശേഷം തൃശ്ശൂർ സെന്റ് തോമസ് കോളേജിൽ നിന്ന് ബി.എ.സ്സി. ബിരുദവും, കോട്ടയം സി.എം.എസ്. കോളജിൽ നിന്ന് സോഷ്യോളജിയിൽ പോസ്റ്റ് ഗ്രാജ്വേറ്റ് ബിരുദവും എടുത്തു.

പുരോഹിതവൃത്തിയിലേക്കുള്ള ആദ്യ ചവിട്ടുപടി അഞ്ചാം ക്ലാസിൽ പഠിക്കുമ്പോഴാണ്. ഫാ. ഗീവർഗീസ് OIC ആണ് മദ്ബഹയിലേക്ക് ഈ മഹാ ഇടയനെ കൈ പിടിച്ചു കയറ്റിയത്. കൂടാതെ ജോസഫ് കുറ്റിക്കാട്ടിൽ കോർ എപ്പിസ്കോപ്പയുടെ ശിക്ഷണത്തിൽ സുറിയാനി ഭാഷയും പഠിച്ചു. പുരോഹിതവൃത്തിയിലേക്ക് പോളിനെ കൈപിടിച്ചു നടത്തിയവരിൽ എടുത്തുപറയേണ്ട വ്യക്തിയാണ് അമ്മയുടെ മൂത്ത സഹോദരനായ ഇയ്യുകുട്ടി അച്ചാച്ചൻ. അദ്ദേഹം ദൈവവിളിക്ക് അനുസരണമായി പോളിനെ ഒരുക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു. ജീവിതം മുഴുവൻ കാഷായ വസ്ത്രവും, ബ്രഹ്മചര്യവും, മാംസാഹാരാദികളോടുള്ള വൈമുഖ്യവുമായി ജീവിതം ജീവിച്ചു തീർത്ത സന്യാസിയാണ് അദ്ദേഹം. ചെറുപ്പത്തിൽ എല്ലാ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ കോൺഫ്രൻസുകളിൽ അദ്ദേഹം പോളിനെ കൊണ്ടുപോകുമായിരുന്നു. അങ്ങനെ തനിക്ക് സാധിക്കാതെ പോയ ആഗ്രഹം തന്റെ സഹോദരിയുടെ മകനിൽ കൂടി സഫലികരിക്കവാൻ ആ മനുഷ്യൻ അഹോരാത്രം പരിശ്രമിച്ചിരുന്നു. വൈദിക വൃത്തിയിലേക്ക് പോകുന്നതിനുള്ള ആഗ്രഹം പോൾ പ്രകടിപ്പിച്ചപ്പോൾ അപ്പന്റെ മറുപടി ഇപ്രകാരമായിരുന്നു 'അച്ചൻ ആയാൽ അച്ചൻ ആകണം, പേരിനുമാത്രം നീ അച്ചനാകാൻ പോകണ്ട മാത്രമല്ല അതൊന്നും എടുത്തുവയ്ക്കുക നിന്റെ കയ്യിൽ പാത്രം ഇല്ല. പാത്രത്തിൽ കൊള്ളാവുന്നത് എടുത്താൽ മതി' എന്നായിരുന്നു. ഇത് ചെറുതായെങ്കിലും പോളിനെ നിരാശപ്പെടുത്തികാണും. സെമിനാരി പഠനത്തിന് മകനെ അയയ്ക്കാൻ ദൈവ വിശ്വാസത്തിൽ ഉള്ള തീഷ്ണത അദ്ദേഹത്തെ ഭയപ്പെടുത്തിയിരുന്നു എന്ന് വേണം കരുതാൻ.

ഏതൊരു മാതാപിതാക്കളും തന്റെ പുത്രൻ വിവാഹിതനായി കാണണമെന്ന് ആഗ്രഹിക്കുന്നതുപോലെ ഈ മാതാപിതാക്കളും ആഗ്രഹിച്ചിരുന്നു പക്ഷേ പോൾ അതിനൊന്നും വഴങ്ങാതെ ദൈവീക പൂർണ്ണതയുടെ ഇടുങ്ങിയ വഴിയേ യാത്ര ചെയ്യുവാൻ മനസ്സിനെ ഒരുക്കുകയായിരുന്നു.

കോട്ടയം വൈദികസെമിനാരിയിൽ നിന്ന് ജി.എസ്.റ്റിയും സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.ഡി. ബിരുദവും സമ്പാദിച്ചു. തുടർന്ന് 1972 ഏപ്രിൽ



രണ്ടിന് പരുമല സെമിനാരിയിൽ വെച്ച് യൗപ്പദ്യക്കിനോ പട്ടവും, 1973 മെയ് 31-ന് കൊരട്ടി സെമിനാരി ചാപ്പലിൽ വച്ച് പൂർണ്ണ ശെമ്മാശപട്ടവും, 1973 ജൂൺ രണ്ടിന് കൊരട്ടി സെമിനാരി ചാപ്പലിൽ വച്ച് കശീശ്ശാപട്ടവും യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തയിൽ നിന്നും സ്വീകരിച്ചു.

മൂലേപ്പാടം, എറണാകുളം സെന്റ് മേരിസ് എന്നീ ദേവാലയങ്ങൾ സഹവികാരിയായി സേവനം അനുഷ്ഠിച്ചു. മാർ ഗ്രിഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സ്വാധീനത്തിൽ വളർന്ന ഇദ്ദേഹം കോട്ടയം, തിരുവനന്തപുരം, സ്റ്റുഡന്റ് സെന്ററുകളിൽ വാർഡൻ ആയി പ്രവർത്തിച്ചു.തിരുവനന്തപുരത്തെ സ്റ്റുഡൻസ് സെന്ററിൽ വാർഡൻ ആയിരിക്കുമ്പോൾ കഴക്കൂട്ടം സൈനിക സ്കൂളിലും, പൂജപ്പുര സെൻട്രൽ ജയിലിലും വിശുദ്ധ കുർബാന അർപ്പിച്ചിരുന്നു.

1982 ഡിസംബർ 28-ന് തിരുവല്ലയിൽ ചേർന്ന മലങ്കര അസോസിയേഷൻ മേല്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. തെരഞ്ഞെടുക്കുമ്പോൾ പോളച്ചന് വയസ് 36. അസോസിയേഷനിൽ ഒരാൾ ചോദിച്ചു: 'മെത്രാച്ചനാവാൻ 40 വയസ് വേണമെന്നല്ലേ?' പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവായുടെ ഉത്തരം പറഞ്ഞു '2 വർഷം കഴിയുമ്പോൾ 40 വയസ് ആയിക്കോളും.' പിന്നീട് ആരും ഒന്നും പറഞ്ഞില്ല. 1983 മെയ് 14-ന് പരുമല സെമിനാരിയിൽ വെച്ച് മാത്യൂസ് മാർ കൂറിലോസ് നിന്ന് (പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീ

യൻ കാതോലിക്കാ ബാവാ) റമ്പാൻ സ്ഥാനവും, 1985 മെയ് 15ന് മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിൽ വച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ യിൽ നിന്ന് 38 വയസ്സിൽ കെ. ഐ. പോൾ റമ്പാച്ചൻ 'പൗലോസ് മാർ മിലിത്തിയോസ്' എന്നാ പേരിൽ എപ്പിസ്കോപ്പ സ്ഥാനവും സ്വീകരിച്ചു. മാത്യൂസ് മാർ എപ്പിഫാനിയോസ്, ഡോ. ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ് എന്നിവരാണ് ഇദ്ദേഹത്തോടോപ്പം മേൽപ്പെട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടത്. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായാണ് മേൽപ്പെട്ട സ്ഥാനാരോഹണ ശുശ്രൂഷയ്ക്ക് നേതൃത്വം നൽകിയത്.

തുടർന്ന് 1985 ആഗസ്റ്റ് 31 മുതൽ പുതിയതായി രൂപീകരിക്കപ്പെട്ട കുന്നംകുളം ഭദ്രാസനത്തിന്റെ അമരക്കാരനായി ചുമതലയേറ്റു. കുന്നംകുളം ഭദ്രാസനത്തിന്റെ ആദ്യ മെത്രാപ്പോലീത്തായായി നിയമിതനായ തിരുമേനി ഏറെ താമസിയാതെ ആർത്തറ്റ്, ഭദ്രാസന ആസ്ഥാനവും ചാപ്പലും നിർമ്മിച്ചു. കടന്നുവന്ന വഴികളിൽ നേരിട്ട ധാരാളം കഷ്ടപ്പാടുകൾ അഗ്നിയിൽ ഉരുക്കപ്പെട്ട പൊന്നുപോലെ ശോഭിക്കുവാൻ പരിശുദ്ധ പിതാവിനെ സഹായിച്ചു. സഭക്ക് വേണ്ടിയും അതിന്റെ സ്വാതന്ത്ര്യത്തിനും സ്വയംശീർഷകതയ്ക്കും വേണ്ടി ത്യാഗങ്ങൾ സഹിക്കാനും, പോരാടുവാനുമുള്ള ധൈര്യവും സഹനവും ദൈവകൃപയായി ലഭിച്ചുകൊണ്ടേയിരുന്നു . പ്രഥമദൃഷ്ട്യാ തെറ്റെന്നു തോന്നിപ്പിച്ച അദ്ദേഹത്തിന്റെ പല തീരുമാനങ്ങളും, നിലപാടുകളും തീർത്തും ശരിയാണെന്നു കാലം തെളിയിച്ചു. നിർമലമായ സ്നേഹത്തോടും സന്തോഷത്തോടും കൂടി എല്ലാവരെയും കരുതുവാനുള്ള വലിയ മനസ്സും, തെറ്റിനോട് കർക്കശമായി പെരുമാറാനുള്ള ആർജവത്വവും ഇതിനോടകം അദ്ദേഹം തെളിയിച്ചിട്ടുണ്ട്. കുന്നംകുളം ഭദ്രാസനത്തിനു ഉണ്ടായിട്ടുള്ള വളർച്ച അദ്ദേഹത്തിന്റെ ഭരണ നൈപുണ്യത്തിനു ഉദാഹരണം ആണ്. വൈദിക ക്ഷേമനിധിയുടെ സെക്രട്ടറി, കൊച്ചി ഭദ്രാസന മർത്തമറിയം സമാജം പ്രസിഡന്റ്, പഴഞ്ഞി എം.ഡി. കോളജ് ലോക്കൽ മാനേജർ, എന്നീ നിലകളിൽ പ്രവർത്തിച്ച തിരുമേനി സ്ഥാനമേറ്റ ആദ്യകാലങ്ങളിൽ കൊച്ചി ഭദ്രാസനത്തിൽ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റ് ആയിട്ട് പ്രവർത്തിച്ചിട്ടുണ്ട്. കൂടാതെ വിദ്യാർത്ഥി പ്രസ്ഥാനം വൈസ് പ്രസിഡന്റ്, സൺഡേസ്കൂൾ പ്രസ്ഥാനം പ്രസിഡന്റ്, യുവജനപ്രസ്ഥാനം പ്രസിഡന്റ് എന്നീ നിലകളിൽ നിസ്തുലമായ പ്രവർത്തനം കാഴ്ചവയ്ക്കുകയുണ്ടായി. പരിശുദ്ധ പിതാവിന്റെ ആത്മീയ വഴിയും ദർശനവും കണ്ട് ഒരുപാട് വൈദികർ കുന്നംകുളം ഭദ്രാസനത്തിനും, മലങ്കരസഭയ്ക്കും വേണ്ടിയും വിളിച്ചടിപ്പിക്കപ്പെട്ടു. ആ വൈദിക ഗണത്തിൽ നിന്നും ഒരു മെത്രാപ്പോലീത്താ വരെ ഉണ്ടായി. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് തിരുമേനിയാണ് ആ മെത്രാപ്പോലീത്താ. അദ്ദേഹം പരിശുദ്ധ പിതാവിന്റെ ശിഷ്യനും, അതിലുപരി ബന്ധുവും കൂടിയാണ്. കൂടാതെ കുന്നംകുളം ഭദ്രാസനത്തിൽ പരിശുദ്ധ പിതാവിന്റെ സഹായ മെത്രാപോലീത്തായായും, അഹമ്മദാബാദ് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായും ചുമതലകൾ നിർവ്വഹിച്ചു വരുന്നു.

2006-ൽ പരുമലയിൽ വച്ച് പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവായുടെ അധ്യക്ഷതയിൽ കൂടിയ മലങ്കര അസോസിയേഷൻ പൗരസ്ത്യ കാതോലിക്കായുടെയും, മലങ്കര മെത്രാപ്പോലീത്തയുടെയും പിൻഗാമിയായി അഭി.പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ തിരഞ്ഞെടുത്തു. 2010 നവംബർ ഒന്നിന് പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവാ സ്ഥാനത്യാഗം ചെയ്തതിനെ തുടർന്ന് തന്റെ പിൻഗാമിയായി പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ എന്ന നാമത്തിൽ മലങ്കര സഭാധ്യക്ഷനായി സ്ഥാനാരോഹണം ചെയ്യപ്പെട്ടു. 2009-ലെയും 2010-ലെയും മേൽപട്ട സ്ഥാനാരോഹണത്തിന് പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവായോടുകൂടെ ശേഷ്ഠ നിയുക്ത കാതോലിക്കാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയാണ് സഹകാർമികത്വം വഹിച്ചത്.

സഭയിൽ ശാശ്വതവും സുസ്ഥിരവുമായ സമാധാനത്തിനു വേണ്ടിയും വ്യവഹാര-കലഹ രഹിതമായ ഒരു മലങ്കരസഭ നിലനിൽക്കുന്നതിനു വേണ്ടി ആഗ്രഹിക്കുകയും, പ്രാർഥിക്കുകയും, പ്രവർത്തിക്കുകയും ചെയ്യുന്ന ഒരു പിതാവാണ് പരിശുദ്ധ ബാവാ തിരുമേനി. 2017 ജൂലൈ മൂന്നിലെ വിധിക്കുശേഷം സഭ ഒന്നായി കാണുന്നതിന് വേണ്ടി, മലങ്കരസഭയുടെ വാതിൽ എല്ലാവർക്കും വേണ്ടി തുറന്നിട്ടുകൊണ്ടു (നിയമത്തിനും ഭരണഘടനക്കും വിധേയമായി) സമാധാന കല്പന പുറപ്പെടുവിക്കുകയും, അന്ത്യോഖ്യയുടെ പരിശുദ്ധ ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ പാത്രിയാർക്കീസ് ബാവായെ ചർച്ചക്കായി ക്ഷണിക്കുകയും, അദ്ദേഹത്തിന്റെ മലങ്കര സന്ദർശനത്തെ സ്വാഗതം ചെയ്യുകയും ചെയ്തിട്ടും എതിർഭാഗത്തുനിന്നും അനുകൂലമായ ഒരു പ്രതികരണം ഉണ്ടാകാഞ്ഞത് നിർഭാഗ്യകരമായിപ്പോയി. എങ്കിലും ശാശ്വത സമാധാനത്തിനു വേണ്ടിയുള്ള പരിശുദ്ധ പിതാവിന്റെ പ്രവർത്തനം തുടരുന്നു.

ആഗോള ക്രൈസ്തവ സഭാ തലത്തിൽ അറിയപ്പെടുന്ന ഒരു സഭാ പിതാവാണ് അദ്ദേഹം. 2012 നവംബർ 18-ന് കെയ്റോയിൽ നടന്ന കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ തലവൻ പരിശുദ്ധ തെവോദ്രോസ് രണ്ടാമന്റെ സ്ഥാനാരോഹണ ശുശ്രൂഷയിൽ പ്രത്യേക ക്ഷണിതാവായും, 2013 ഫെബ്രുവരി 28-ന് എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ പരിശുദ്ധ ആബൂനാ മത്യാസ് പാത്രിയാർക്കീസിന്റെ സ്ഥാനാരോഹണത്തിൽ മുഖ്യാതിഥിയായും പങ്കെടുത്തു. 2013 സെപ്റ്റംബർ 5-ന് വത്തിക്കാനിൽ പ്രത്യേക




**മേല്പട്ടസ്ഥാനം പ്രാപിച്ചതിനു ശേഷം പ. മാത്യൂസ് പ്രഥമൻ ബാവായോടും കൂടെ വാഴിക്കപ്പെട്ടവരോടുമൊപ്പം.**



ക്ഷണിതാവായി എത്തി പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയുമായി കൂടിക്കാഴ്ച്ച നടത്തി. 2013 സെപ്റ്റംബർ 9-ന് ആംഗ്ലിക്കൻ സഭാ ആസ്ഥാനമായ ലാംബെത്ത് പാലസിൽ നടന്ന എക്യൂമിനിക്കൽ സമ്മേളനത്തിലും ഒക്ടോബർ 3-ന് വിയന്നയിൽ പ്രൊഒാറിയന്റൽ എക്യൂമിനിക്കൽസമ്മേളനത്തിലും മുഖ്യാതിഥി ആയി പങ്കെടുത്തു.

പരിശുദ്ധ പിതാവിന്റെ മുഖ്യ നേതൃത്വത്തിൽ 2012 എറണാകുളം മറൈൻ ഡ്രൈവിൽ വെച്ച് കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ ശതാബ്ദിയാഘോഷങ്ങൾ നടത്തുകയും അതിൽ മുഖ്യഅതിഥിയായി ഇന്ത്യയുടെ പതിനൊന്നാമത്തെ പ്രസിഡന്റ് ആയിരുന്ന ഡോ. അബ്ദുൽ കലാമും മറ്റ് വിവിധ രാഷ്ട്രീയ സാമൂഹിക മത നേതാക്കളും പങ്കെടുക്കുകയുണ്ടായി. കൂടാതെ 2016 നവംബർ മാസം കുന്നംകുളത്ത് വെച്ച് മലങ്കര മെത്രാപ്പോലീത്ത പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമന്റ് മെത്രാപ്പോലീത്തായുടെ ചരമദ്വിശതാബ്ദി സമ്മേളനം നടത്തുകയുണ്ടായി ഇതിൽ എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ മത്തിയാസ് പ്രഥമൻ പാത്രിയർക്കീസ് പങ്കെടുക്കുകയുണ്ടായി.

പരിശുദ്ധ പിതാവിന്റെ സ്വപ്നപദ്ധതിയായ സെന്റ് ഗ്രിഗോറിയോസ് ഇന്റർനാഷണൽ ക്യാൻസർ കെയർ സെന്റർ പരുമല ഇന്ന് ആതുരസേവനരംഗത്ത് ഒരു മുതൽക്കൂട്ടായി പ്രവർത്തിക്കുന്നു. കൂടാതെ സ്നേഹസ്പർശം പദ്ധതിയിലൂടെ അനേക പാവപ്പെട്ട രോഗികൾക്ക് ഈ സ്ഥാപനത്തിലൂടെ ഉന്നതമായ ചികിത്സ നൽകുവാനും സാധിക്കുന്നു എന്നത് ഈ പിതാവിന്റെ സാമൂഹിക പ്രതിബദ്ധതയുടെ മകുടോദാഹരണമാണ്. കൂടാതെ 2018 മാർച്ച് മാസം 23-ാം തീയതി ദേവലോകം അരമന ചാപ്പലിൽ വച്ച് പരിശുദ്ധ പിതാവിന്റെ മുഖ്യ കാർമികത്വത്തിൽ വിശുദ്ധ മൂറോൻ കൂദാശയും നടത്തുവാൻ സാധിച്ചു.

വചനം വിടരുന്നു, വിനയ സ്മിതം, നിഷ്കളങ്കതയുടെ സൗന്ദര്യം, അനുഭവങ്ങൾ ധ്യാനങ്ങൾ എന്നിവ പരിശുദ്ധ പിതാവിന്റെ കൃതികളാണ്. അച്ചൻ ആയാൽ അച്ചൻ ആകണമെന്ന് പിതാവിന്റെ വാക്കുകൾ സ്വയം വരിച്ച പരിശുദ്ധ സഭയാകുന്ന നൗകയെ നയിക്കുന്ന പ. പിതാവിന് ഭൗതിക സമ്പത്തിനേക്കാൾ ഉപരി മാതാപിതാക്കൾ കൈമാറി കൊടുത്തത് ദൈവവിശ്വാസം എന്ന പൈതൃക സ്വത്താണ്. ദൈവവിശ്വാസം മുറുകെ പിടിച്ച് സർവ്വവും ദൈവത്തിനു സമർപ്പിച്ച് പരിശുദ്ധ പിതാവിന് ഈ സഭയെന്ന നൗകയെ മുന്നോട്ട് നയിക്കുവാൻ സാധിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

കിഴക്കിന്റെ കാതോലിക്കാ മാരുടെ ശ്രേണിയിൽ തൊണ്ണൂറ്റി ഒന്നാമത്തെ കാതോലിക്കായും, കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിച്ച ശേഷം എട്ടാമത്തെ കാതോലിക്കായും, ഇരുപത്തിഒന്നാമത്തെ മലങ്കര മെത്രാപ്പോലീത്തായും ആയ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പരിശുദ്ധ മാർത്തോമാശ്ലീഹായുടെ സിംഹാസനത്തിൽ ഭാഗ്യമോടെ വാണരുളുന്ന പരിശുദ്ധ ബാവാ തിരുമേനിക്ക്, മെത്രാപ്പോലീത്താ സ്ഥാനാരോഹണത്തിന്റെ 36-ാം വാർഷിക ദിനത്തിൽ എല്ലാ ആശംസകളും അവിടുത്തെ തൃപ്പാദങ്ങളിൽ അർപ്പിച്ചുകൊള്ളുന്നു.



## മെയ് 15: മലങ്കരയിൽ ഏറ്റവും അധികം മേൽപ്പട്ടക്കാർ വാഴിക്കപ്പെട്ട തീയതി

**ഡെറിൻ രാജു**

മലങ്കരയിൽ ഒരുപക്ഷേ ഏറ്റവും അധികം മേൽപ്പട്ടക്കാർ വാഴിക്കപ്പെട്ട തീയതി മെയ് 15 ആകാം. ആകെ 15 പേർ മലങ്കരയിൽ ഈ ദിവസം വാഴിക്കപ്പെട്ടിട്ടുണ്ട്.

ഗീവറുഗീസ് ദ്വിതിയൻ ബാവാ 1953 മെയ് 15-നു അഞ്ച് പേരെ (പത്രോസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ ഈവാനിയോസ്, ദാനിയേൽ മാർ പീലക്സീനോസ്, മാത്യൂസ് മാർ അത്താനാസിയോസ്, മാത്യൂസ് മാർ കൂറിലോസ്) ഏലിയാ ചാപ്പലിൽ വച്ചും മാത്യൂസ് പ്രഥമൻ ബാവാ 1978 മെയ് 15-നു പഴഞ്ഞിയിൽ വച്ച് അഞ്ചു പേരെയും (യാക്കോബ് മാർ പോളിക്കാർപ്പോസ്, സഖറിയ മാർ ദീവന്നാസിയോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവറുഗീസ് മാർ ദീയസ്കോറോസ്, യുഹാനോൻ മാർ അത്താനാസിയോസ്) 1985 മെയ് 15 നു പുതിയകാവിൽ വച്ച് 5 പേരെയും (മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ്) മേൽപ്പട്ട സ്ഥാനത്തേക്ക് ഉയർത്തി.

ഔഗേൻ ബാവായെ ഔഗേൻ മാർ തീമോത്തിയോസ് എന്ന പേരിൽ ഏലിയാസ് തൃതിയൻ പാത്രിയർക്കീസ് മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തിയത് 1927 മെയ് 15-നാണ്. അതുകൂടെ കൂട്ടിയാൽ 16 ആകും.

പ. മാത്യൂസ് പ്രഥമൻ ബാവാ നടത്തിയ രണ്ട് എപ്പിസ്കോപ്പൽ വാഴ്ചകളും മെയ് 15-നായിരുന്നു.



**ഞായറാഴ്ച വി. കുർബാനയിൽ സംബന്ധിക്കാൻ സാധിക്കാത്തതിൽ ഏറെ പേർക്ക് വിഷമം ഉണ്ട്. പക്ഷേ Covid രോഗബാധ നിയന്ത്രിക്കാൻ ആൾക്കൂട്ടങ്ങളും പരസ്പര സാമീപ്യങ്ങളും ഒഴിവാക്കിയേ തീരൂ. ഈ സാഹചര്യത്തിൽ Virtual Qurbana യിൽ പങ്കെടുക്കാൻ താഴെ കൊടുക്കുന്ന link ഉപയോഗിക്കുക.**

**http://live.gregoriantv.com/**

ചരിത്രരേഖകൾ

# മലങ്കര മെത്രാപ്പോലീത്താ സ്ഥാനം: പരുമലത്തിരുമേനിയുടെ കോടതി മൊഴി

1055-ാമാണ്ട് (എ.ഡി. 1879 ഒക്ടോബർ) കന്നി മാസം 26-ാം തീയതി പരുമല സിമ്മനാരിയിൽ പാർക്കും മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായോട് കമ്മീഷൻ സ്ഥലത്തു വച്ച് സത്യത്തിന്മേൽ വാങ്ങിയ മൊഴി.

വയസ് - 32. വാദി (പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ) വക്കീൽ ചോദ്യത്തിന് ഉത്തരം.

നമ്മുടെ സ്ഥാനം മെത്രാൻ ആണ്. സമണിൽ പറയുന്ന പ്രമാണം നമ്മുടെ സ്ഥാത്തിക്കോൻ ആകുന്നു. സ്ഥാത്തിക്കോനിൽ പറയുന്നത് നമ്മെ നിരണം മുതലായ പള്ളികൾക്കു മെത്രാനായിട്ടാണ്. വാദിയെ (പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ) ഇതിന് മുമ്പിരുന്ന പാത്രിയർക്കീസ് ബാവാ മലയാളം അടച്ച് മെത്രാനായിട്ടാണ് വാഴിച്ചിരുന്നത്. ഈ വാദിക്ക് വേറെയും സ്ഥാനം ഉണ്ട്. **ആയത് മലയാളത്തിലുള്ള സുറിയാനിക്കാരുടെ പൊതുവിന്നടുത്ത കമ്മട്ടിയിലെ പ്രസിഡണ്ടാണ്. ആ പ്രസിഡണ്ട് എന്നുള്ള അധികാരം മലയാളത്തുള്ള അധികാരം - മലയാളത്തുള്ള സുറിയാനിപ്പള്ളികൾ ഏഴ് ഇടവകയായിട്ട് ഭാഗിച്ചിട്ടുണ്ട് - അതുകളിന്മേൽ ഒക്കെയും പൊതുവിന്നടുത്ത അധികാരവും വാദിക്കുണ്ട്.** പരുമല സിമ്മനാരി പണിയിച്ചിട്ടുള്ളതും വാദി ആകുന്നു. നമ്മെയും നമ്മെപ്പോലെ വേറെ മെത്രാന്മാരെയും വാഴിച്ചിട്ടുള്ളതുകൊണ്ടും വാദിക്ക് ഈ വ്യവഹാരം കൊണ്ടു വരുന്നതിന് യാതൊരു ദോഷവും ഇല്ല. വാദിക്ക് സർക്കീട്ടു ചെയ്യേണ്ടതായ സമയം നീക്കി ഉള്ള താമസമൊക്കെയും പരുമല സിമ്മനാരിയിൽ ആണ്. ആയത് സിമ്മനാരി പണിയിച്ചത് മുതൽ മേൽപ്പറഞ്ഞ സിമ്മനാരിയിലാണ് താമസിക്കുന്നത്. പണിയിച്ചത് 47-ലോ 48-ലോ ആകുന്നു. വാദിയുടെ വക ആയി കട്ടിൽ, കിടക്ക, മേശ, കസേരകൾ, കല്ലച്ചുകൂട്ടം, പെട്ടിബോട്ട് മുതലായി അനേകം സാമാനങ്ങൾ അവിടെ ഉണ്ട്. ഇതുകൾക്ക് ഏകദേശം 1000 രൂപായോളം വിലപിടിക്കും. നാം നിരണത്തും പരുമലയിലും പതിവായി പാർക്കയാണ്. 1053-ാമാണ്ട് കുംഭം മുതൽ ആണ് നാം അവിടെ താമസിക്കുന്നത്. പഠിപ്പിക്കുന്ന വകക്കാണ് പരുമല സിമ്മനാരിയിൽ താമസിക്കുന്നത്. ഇപ്പോഴും സാമാനങ്ങൾ ഒക്കെയും വാദിയുടെ അനുവാദപ്രകാരം നാം സൂക്ഷിച്ചു വരുന്നു. 1053 കുംഭത്തിൽ പ്രസിഡണ്ടായ വാദിയും കമ്മട്ടിക്കാരും പള്ളിക്കാരും കൂടി സുന്നഹദോസു കൂടി നിശ്ചയിച്ചു. ആ നിശ്ചയപ്രകാരം ആണ് നാം പരുമല പഠിപ്പിക്കുന്നതിന്നായി താമസിക്കുന്നതും. വാദിക്ക് പ്രസിഡണ്ടിന്റെ സ്ഥാനം ലഭിച്ചത് പാത്രിയർക്കീസ് ബാവായാലും സഭയാലും ആകുന്നു.

പ്രതി (തോമസ് മാർ അത്താനാസ്യോസ് - നവീകരണ വിഭാഗം) വക്കീലിന്റെ ക്രോസ് ചോദ്യം.

ചോദ്യം: മുമ്പിൽ വാദിക്ക് മലയാളം അടക്കി മെത്രാനായി അധികാരം കൊടുക്കുകയും അതിൽ പിന്നെ ആറ് പേരെ കൂടെ ഇപ്പോൾ നിശ്ചയിക്കുകയും ചെയ്തതുകൊണ്ട് വാദിക്കുള്ള മെത്രാന്റെ അധികാരത്തിന് വല്ല കുറവും ഉണ്ടോ?

ഉത്തരം: **ഈ വാദിക്ക് മലയാളം ഒട്ടുക്ക് എല്ലാ ഇടവകകളിലും പൊതുവിന്നടുത്ത അധികാരം ഉണ്ട്. അത് മലയാളത്തിന്റെ കമ്മട്ടിയുടെ പ്രസിഡണ്ട് ആകെ കൊണ്ടാകുന്നു.**

ചോദ്യം: പൊതുവിന്നടുത്ത അധികാരം എന്താകുന്നു?

ഉത്തരം: പൊതുവിന്നടുത്തത് ഏഴു എടവകക്കും കൂടെ സംബന്ധമുള്ള വസ്തുക്കൾമേലും കമ്മട്ടി കൂടുമ്പോൾ നിശ്ചയിക്കപ്പെടുന്നതായ പൊതുവിന്നടുത്ത വല്ല മുതൽശേഖരങ്ങളിന്മേലും പണികൾ മേലും സർക്കാർ സംബന്ധമായ വ്യവഹാരങ്ങൾ മേലും വിശേഷമായി ചെയ്യപ്പെടുന്ന വല്ല ആശുപത്രി മേലും പൊതുവിൽ പട്ടത്വത്തിനായിട്ട് നിയമിപ്പാനുള്ള സിമ്മനാരി മേലും സ്കൂളിന്മേലും മറ്റും ആകുന്നു. **നമ്മുടെ അധികാരത്തിൽപ്പെട്ട പള്ളികൾ മേലും മേൽപ്പറഞ്ഞ പ്രകാരമുള്ള പൊതുവിന്നടുത്ത മേലധികാരം വാദിക്കുള്ളതാകുന്നു. പൊതുവിന്നടുത്തത് എന്ന് നാം പറഞ്ഞത് ആത്മീകസംബന്ധമായും വസ്തു സംബന്ധമായും ഉള്ള അധികാരങ്ങൾ ആകുന്നു.** മുമ്പെ നാം ആശുപത്രി എന്നു പറഞ്ഞതും ആത്മസംബന്ധമായിട്ടുള്ളതാകുന്നു.

ചോദ്യം: വാദിക്ക് ആത്മസംബന്ധമായും ലോകസംബന്ധമായും ഉള്ള മേലധികാരത്തെ അവിടേക്ക് കിട്ടിയിട്ടുള്ള സ്ഥാനപത്രത്തിൽ വിവരിച്ചിട്ടുണ്ടോ?

അത് പ്രമാണം ഹാജരാക്കുന്നതുകൊണ്ട് അത് നോക്കി തീർച്ചപ്പെടുത്തേണ്ടതാകയാൽ ആ ചോദ്യം ആവശ്യമില്ലാ എന്ന് വാദി വക്കീൽ തടുത്തതിനാൽ ഈ ചോദ്യം ചോദിപ്പാൻ അനുവദിച്ചില്ല.

ഉത്തരം: നമുക്ക് മെത്രാന്റെ സ്ഥാനം കിട്ടിയതിൽ പിന്നെ മേൽപ്പറഞ്ഞതുപോലെ വാദിക്കുള്ള മേലധികാരത്തെപ്പറ്റി പാത്രിയർക്കീസ് ബാവായിൽ നിന്ന് ഏതെങ്കിലും പ്രമാണം ഉണ്ടായതായി നമുക്കറിവില്ല.

ചോദ്യം: വാദിക്കു മുമ്പുണ്ടായിരുന്ന അധികാരലക്ഷ്യങ്ങളുടെ പിൻ തീയതിക്ക് വാദിക്കു മുമ്പുണ്ടായിരുന്ന അധികാരം വിഭാഗിച്ചതായി പ്രമാണം ഉണ്ടായിരിക്കേ മേലധികാരം ഇപ്പോഴും ഉണ്ടെന്ന് പറയുന്നതെങ്ങനെ?

ഉത്തരം: നമുക്കും നമ്മെപ്പോലെ വേറെ മെത്രാന്മാർക്കും ഉണ്ടായിരിക്കുന്ന സ്ഥാനപത്രം കൊണ്ട് വാദിക്കു മുമ്പുണ്ടായിരുന്ന സ്ഥാനപത്രത്തെ അസ്ഥിരപ്പെടുത്തിയതായി ഒന്നും പറഞ്ഞിട്ടില്ല.

വാദി വക്കീലിന്റെ റീ ചോദ്യം:

അന്യായപ്പെട്ടിട്ടുള്ള കോട്ടയത്ത് സിമ്മനാരി മുതലായത് മേലും അതുകൾക്ക് വ്യവഹാരപ്പെടുവാനും ഉള്ള അധികാരം ആർക്കാകുന്നു?

ഈ ചോദ്യം നൂതന ചോദ്യമാകുന്നു എന്ന് 1-ാം പ്രതിയുടെ വക്കീൽ തടുത്തു. കോർട്ട് അനുവദിക്കായ്കയാൽ,

ഉത്തരം: അതുകളുടെ അധികാരം വാദിക്കാകുന്നു.

കോർട്ട് ചോദ്യം: മേൽപ്പറഞ്ഞ വസ്തുക്കൾക്ക് വേറെ ആളുകൾക്ക് അധികാരം ഉണ്ടോ?

ഉത്തരം: കോട്ടയത്ത് സിമ്മനാരി മുതലായ വസ്തുക്കൾക്ക് വേറെ മെത്രാന്മാർക്ക് അധികാരം കൊടുത്തിട്ടില്ല. (ഒപ്പ്)

വാദി വക്കീൽ കൃഷ്ണയ്യർ (ഒപ്പ്)

പ്രതി വക്കീൽ കോശി (ഒപ്പ്)

സ്ഥാത്തിക്കോൻ ഹാജരാക്കിയത് കമ്മീഷൻ കോടതിക്ക് കൊണ്ടുപോയിരിക്കുന്നു.

(*കണ്ടനാട് ഗ്രന്ഥവരി*, പുറം 465-467).


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



പുസ്തകം

# മനുഷ്യ സാന്നിദ്ധ്യം

## പ്രകൃതിയോടുള്ള ഓർത്തഡോക്സ് സമീപനം

**ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്**

**THE HUMAN PRESENCE: Ecological Spirituality and the Age of the Spirit**
എന്ന ഗ്രന്ഥത്തിന്റെ മലയാള വിവർത്തനം: **ഡോ. യാക്കോബ് മാർ ഐറേനിയോസ്**

## 4

## സംസ്കൃത വേദശാസ്ത്രം ആദ്യകാല പാശ്ചാത്യ ആദ്ധ്യാത്മികതയ്ക്ക് ഒരു മറുവഴി

മനുഷ്യനെ പ്രകൃതിയിൽനിന്ന് അകറ്റുകയും, പരിസ്ഥിതി പ്രതിസന്ധിക്ക് നിമിത്തമാകുകയും ചെയ്ത പാശ്ചാത്യ അതീന്ദ്രിയ ജ്ഞാനത്തിന്റെ അബദ്ധങ്ങൾക്ക് ഒരു മറുമരുന്നായി ഒരു ബൗദ്ധിക മാർഗ്ഗമുണ്ടെന്ന്, പാശ്ചാത്യ വേദശാസ്ത്രത്തിലെ ഒരു വിഭാഗം അവകാശപ്പെടുന്നു. അതുകൊണ്ട്, സംസ്കൃത വേദശാസ്ത്രത്തെ (Process Theology) ആദരപൂർവ്വം കേൾക്കേണ്ടിയിരിക്കുന്നു. എന്നാൽ ഈ വേദശാസ്ത്രശാഖയുടെ അമേരിക്കൻ പതിപ്പ്, പ്രത്യേകിച്ച് Alfred North Whitehead-ന്റെ ചിന്തകൾ പരിഗണിക്കേണ്ടിയിരിക്കുന്നു.

സംസ്കൃത വേദശാസ്ത്രത്തെ പരിശോധിച്ചശേഷം, പാശ്ചാത്യ ആദ്ധ്യാത്മിക ചിന്തയ്ക്ക് മറ്റു രണ്ട് മറുവഴികൾ കൂടി പരിഗണിക്കാം:

1. ശാസ്ത്രം, വേദശാസ്ത്രം എന്നിവയുടെ അനന്യ 'കവി'യായ Teilhard de Chardin. അദ്ദേഹത്തിന്റെ സ്വതന്ത്രവും ഐകരൂപ്യമുള്ളതുമായ യുക്തിചിന്തനം വൈറ്റ്ഹെഡ് തുടങ്ങിയ സംസ്കൃത വേദചിന്തകരോട് അനുരൂപമായി വരുന്നു.

2. പാശ്ചാത്യ നാടുകളിൽ താരതമ്യേന അജ്ഞാതനായ ഒരു ആദ്യകാല ക്രിസ്തീയ മാർഗ്ഗദർശി - നിസ്സായിലെ ഗ്രീഗോറിയോസ്.

### 1. Whitehead-ന്റെ വഴി

'പ്രകൃതി' എന്ന സമസ്യ, Alfred North Whitehead-ന്റെ ചിന്താധാരയിൽ നിഷ്കളങ്കവും അകൃത്രിമവുമായ ഒരു സ്ഥാനം നേടിയിരുന്നു. 'The Concept of Nature' എന്ന അദ്ദേഹത്തിന്റെ പ്രബന്ധത്തിൽ, ഭൗതിക ശാസ്ത്രത്തെ 'പ്രകൃതിയുടെ ശാസ്ത്രം' എന്ന് പ്രശംസിച്ചിരിക്കുന്നു;[1] തുടർന്ന്, "എന്താണ് പ്രകൃതി" എന്ന് അദ്ദേഹം ആരായുന്നു. എന്നാൽ അതിന്റെ അസ്തിത്വ സ്വഭാവത്തെപ്പറ്റി അദ്ദേഹം വിശകലനം നടത്തുന്നില്ല. 'പ്രകൃതി നമുക്ക് ഇന്ദ്രിയപരമായ ജ്ഞാനം നൽകുന്നതാണ്'[2] എന്ന ലളിതമായ ഉത്തരംകൊണ്ട് അദ്ദേഹം തൃപ്തിപ്പെടുന്നു. അങ്ങനെ, ഭൗതികശാസ്ത്ര സംബന്ധമായ തത്വചിന്ത പ്രഥമ ഉത്തരവാദിത്തങ്ങൾ താഴെപ്പറയുന്നവയാണ്:

- 'പ്രകൃതി' എന്നാൽ, നമ്മുടെ അറിവിനെ വിഷയീഭവിക്കുന്ന സങ്കീർണ്ണമായ ഒരു സത്യമാണെന്ന് വിശദീകരിക്കുക.

- പ്രകൃതിയുടെ എല്ലാ നിയമങ്ങളെയും തെളിയിക്കുന്നതിന്, അടിസ്ഥാന സത്തകളെയും, അവയുടെ അന്തർബന്ധങ്ങളെയും സ്പഷ്ടീകരിക്കുക.

- പ്രകൃതിയിലെ സത്തകൾ തമ്മിലുള്ള ബന്ധത്തിന് ഈ അടിസ്ഥാന സത്തകൾ മതിയാകുന്നു എന്ന് ഉറപ്പുവരുത്തുക.[3]

ഈ ഘട്ടത്തിൽ, സൗന്ദര്യകലാബോധത്തെയും, സദാചാര പരിഗണനയെയും തത്വശാസ്ത്രത്തിൽനിന്നും മാറ്റി നിർത്താനാണ് വൈറ്റ്ഹെഡ് ശ്രമിച്ചത്. ഭൗതികശാസ്ത്രത്തിന് ആശയപരമായ ഒരടിസ്ഥാനം നൽകുന്ന, ഭൗതിക



ലോകത്തെക്കുറിച്ചുള്ള ഒരു തത്വശാസ്ത്രമാണ് അദ്ദേഹം തേടിയത്. പ്രാതിഭാസിക സിദ്ധാന്തത്തെ മാനസിക സാരാംശങ്ങളുടെ ശാസ്ത്രമായി രൂപീകരിച്ച ജർമ്മൻകാരൻ എഡ്മെണ്ട് ഹുസേളിന്റെ ഉദ്ദേശ്യങ്ങൾ തന്നെയായിരുന്നു അദ്ദേഹത്തിനും. രണ്ടുപേരുടെയും ലക്ഷ്യം, അരിസ്റ്റോട്ടിലിന്റെ പ്രപഞ്ചവീക്ഷണത്തിന്, അതായത് പ്രപഞ്ചം എന്നത്, സ്ഥലകാലങ്ങളിലുള്ള വസ്തുക്കളുടെ ഉള്ളടക്കമാണെന്നുള്ള, ആദ്ധ്യാത്മിക തത്വശാസ്ത്രത്തിനും, തർക്കശാസ്ത്രത്തിനും ഒരു മറുപൊരുൾ തേടുകയായിരുന്നു. ഇന്ദ്രിയഗോചരമായതിന്റെ മൂലമാണ് പദാർത്ഥം എന്ന ആശയത്തെ രണ്ടുപേരും ചോദ്യംചെയ്തു. പരമ്പരാഗതമായ ഭൗതികശാസ്ത്ര ധാരണയനുസരിച്ച്, വസ്തുവിന്റെ നിശ്ചല അസ്തിത്വം എന്ന ചിന്ത നിലവിലുണ്ട്. അത് പദാർത്ഥം (വസ്തു) ഇന്ദ്രിയഗോചരമായതിന്റെ ഉപവിഭാഗമാണെന്നുള്ള തെറ്റായ വാദത്തിന്റെ അടിസ്ഥാനത്തിലാണെന്ന് ഇവർ രണ്ടുപേരും കരുതിയിരുന്നു.

വസ്തുക്കളെ ഒന്നായി കാണാതെ പരസ്പരം വേർതിരിക്കുന്ന പരമ്പരാഗതമായ പദാർത്ഥ ആത്മികതയെ വൈറ്റ്ഹെഡ് വിമർശിച്ചിട്ടുണ്ട്. പ്രകൃതിയിലെ "പിളർപ്പു"കളെപ്പറ്റി അദ്ദേഹം ആകുലചിത്തനായിരുന്നു. അതായത്, അനുഭവത്തിലുള്ള പ്രകൃതിയും, ശാസ്ത്രസങ്കല്പത്തിലുള്ള പ്രകൃതിയും തമ്മിൽ നെരിപ്പോടിൽ എരിഞ്ഞു തിളങ്ങുന്ന അഗ്നിക്കനലിനെ, ശൈത്യസായാഹ്നത്തിൽ കാണുന്ന അനുഭവവും, അഗ്നിക്കനലിന്റെ സ്വർണ്ണനിറം, തന്മാത്രകളുടെ കോളിളക്കത്തിന്റെ ഫലമാണെന്നുള്ള ശാസ്ത്രീയ വിശദീകരണവും തമ്മിൽ. സമയം

വിഭജനാതീതമായ നിശ്ചല നിമിഷങ്ങളുടെ ആകെത്തുകയാണെന്നും, ഓരോ നിമിഷവും, അടുത്തതിനുവേണ്ടി മാറിക്കൊടുക്കുന്നുവെന്നുമുള്ള അടിസ്ഥാനത്തിൽ, സമയത്തെ മുറിച്ചു കഷണങ്ങളാക്കുന്നതാണ് ഈ വ്യാധിയുടെ കാരണമെന്നും അദ്ദേഹം കണ്ടു. 'സമയം' എന്നാൽ 'ചത്ത' നിമിഷങ്ങളുടെ ഘോഷയാത്രയല്ല; അത് സജീവമായ ഒരു കാലത്തെ സൂചിപ്പിക്കുന്നതാണ്. നിശ്ചലമായ ഏതെങ്കിലും വസ്തു നിലനില്ക്കുന്ന സമയത്തിന്റെ അളവല്ല, വർത്തമാനകാലത്തിലുള്ള നമ്മുടെ നിരീക്ഷണത്തിലുള്ള വസ്തുവിന്റെ കാലാവധിയാണ്. വൈറ്റ്ഹെഡിന്റെ ചിന്തയിൽ കാല-ദേശങ്ങളെ വ്യവച്ഛേദിച്ചിട്ടില്ല; പ്രകൃതിയുടെ ഏകയാഥാർത്ഥ്യത്തിന്റെ മാനങ്ങൾ മാത്രം. പ്രകൃതിയിൽ ഉള്ളടങ്ങിയിരിക്കുന്നത്, "കാല"ത്തിലുള്ള "വസ്തു"ക്കളല്ല; മറിച്ച് പരസ്പര ബന്ധിതമായ ചതുർമാനമുള്ള സംഗതികളാണ് - നീളം, വീതി, കനം, കൂടാതെ സമയം എന്നീ ചതുർമാന സംഗതികൾ. "പദാർത്ഥങ്ങൾ", ഒരു വസ്തുവിന്റെ കേവലം ഗുണങ്ങളോ സ്വഭാവങ്ങളോ അല്ല. അവ ഒരു സംഗതിയുടെ അവതരണമെന്ന നാടകത്തിലെ കഥാപാത്രങ്ങളാണ്.

വൈറ്റ്ഫീൽഡ് 'പ്രകൃതി' എന്നു വിളിക്കുന്ന ഈ സംഗതികളുടെ ക്രമത്തിൽ, വസ്തു, അതിന്റെ ഗുണം, എന്നിവയുടെ ഒരു നിശ്ചല ഗണമായി യാഥാർത്ഥ്യത്തെ കാണുന്നില്ല. വസ്തുക്കൾ യഥാസ്ഥാനത്തുണ്ട്, എങ്കിലും അവ ശുദ്ധമായ ഇടത്തിലല്ല നിൽക്കുന്നത്; അവ സ്ഥലകാലങ്ങളിലെ സംഭവങ്ങളുടെ ഭാഗങ്ങൾ മാത്രം. വസ്തുക്കൾ മൂന്നു ഗണങ്ങളിൽപ്പെടുന്നു: ഇന്ദ്രിയഗോചരമായവ, നിരീക്ഷണ വിധേയമായവ, ശാസ്ത്രസത്യത്തിൽപെട്ടവ. അവ മുകളിലേക്ക് നീങ്ങുന്ന ഒരു ശ്രേണിയാണ്. ശാസ്ത്രീയ ആവിഷ്കാരമെന്ന മൂന്നാമത്തേതും ഏറ്റവും മുകളിലുള്ളതുമായ തട്ടിൽ, ലോകപരമായി സാധുവായ ഏതാനും അടിസ്ഥാന സത്തകളെയും ബന്ധങ്ങളെയും വേർതിരിച്ചിരിക്കുന്നു; എന്നാൽ മാനസിക ഗ്രഹണശക്തിയും ഇന്ദ്രിയബോധവും അടങ്ങുന്ന, താഴെയുള്ള രണ്ടു തട്ടുകളുമായി ബന്ധപ്പെട്ടു മാത്രമേ അവയ്ക്ക് അർത്ഥമുണ്ടാകുന്നുള്ളു. പ്രകൃതിയുടെ പൂർണ്ണതയിൽനിന്ന് വേർപെട്ട് അവയ്ക്ക് ഒരു മൂല്യവുമില്ല.

ഓരോ സംഗതിയിലും വസ്തുക്കൾ പ്രകടമാകുകയും വീണ്ടും പ്രത്യക്ഷമാകുകയും ചെയ്യുന്നു. എങ്കിലും ഓരോ സംഗതിയും സംഭവവും നിസ്തുലവും അന്യാദൃശ്യവുമാണ്. ഇതിനെ സാർത്ര് അതിൽതന്നെയുള്ള ഉണ്മ ('being-in-itself') എന്നു വിളിക്കുന്നു. അതു പുനർജനിക്കുന്നില്ല; അതിനു മാറ്റമുണ്ടാകുന്നുമില്ല. അതിന് "അതിൽത്തന്നെയുള്ള സാരവത്തായ സത്തയുടെ ഐക്യമുണ്ട്.' എന്നാൽ ഓരോ സംഗതിയും, ഭൂതകാലത്തും ഭാവികാലത്തുമുള്ള എല്ലാം പ്രക്രിയകളുടെ ആകെത്തുകയുടെ പ്രമാണ്യവുമായി ബന്ധപ്പെട്ടിരിക്കുന്നു.

അമൂർത്തമായ ശാസ്ത്രസങ്കല്പങ്ങൾ വൈറ്റ്ഹെഡിനെ സംബന്ധിച്ചിടത്തോളം, യഥാർത്ഥ സത്തയുടെ ഒരു ഭാവമാണ്. ഇലക്ട്രോൺ അവ്യക്തവും നിഗൂഢവുമാണ്; കാരണം, അതിനെ മറ്റുള്ളവയിൽനിന്നും വേർപെടുത്താനാവില്ല; അതു തനിയെ നിലനില്ക്കുകയുമില്ല. അപ്രകാരം തന്നെ ഒരു പൂച്ചയുടെ പുഞ്ചിരിയും നിഗൂഢവും അവ്യക്തവുമാണ്; ആ പുഞ്ചിരിയെ പൂച്ചയിൽനിന്നും വേർപെടുത്താനുമാവില്ല. ശാസ്ത്രം പരിശോധിക്കുന്ന വസ്തുക്കൾ യാന്ത്രിക സൃഷ്ടിയല്ല, പൂച്ചയുടെ പുഞ്ചിരി ഒരു "പൂച്ച-സംഗതി" ആയിരിക്കുന്നതുപോലെ, അവ 'പ്രകൃതി'യിലാണ്.

ശാസ്ത്രത്തിലൂടെ പ്രകൃതിയെ മനസ്സിലാക്കുക എന്നാൽ, അനുസ്യൂതവും പരിണാമവിധേയവുമായ ശാസ്ത്രീയ വസ്തുക്കളെ തിരിച്ചറിയുക എന്ന് സാരം.

ശാസ്ത്രീയ വസ്തുക്കളുടെ ഒരു സ്വഭാവം, ആവർത്തനമാണ്. സകല സംഗതികളിൽ അവ ആവർത്തിക്കപ്പെടും. എന്നാൽ ശാസ്ത്രീയ സംഗതി ആവർത്തിക്കപ്പെടുന്നില്ല; അത് അസ്തമിച്ചു; ഭൂതകാലത്തിന്റെ ഭാഗമായി. വസ്തുക്കൾ പോലെ അത് ആവർത്തിക്കുകയില്ല.

പ്രകൃതിയിലെ ഒരു സംഗതി, മനസാ ദർശിക്കുമ്പോൾ, അത് മനസ്സിന്റെ ഒരു വസ്തുവാണ്. മാനസികവസ്തു വിശേഷണരീതിയിൽ ബാഹ്യവസ്തുവുമായി ബന്ധപ്പെട്ടിരിക്കുന്നു. മാനസിക വസ്തു വ്യവസ്ഥ ചെയ്യുന്നതുപോലെ മാത്രമെ ഒരു ബാഹ്യവസ്തു അനുഭവവേദ്യമാകുകയുള്ളു. മാനസിക വസ്തു 'പ്രകൃതി'യുടെ ഭാഗമാണ്. നിരീക്ഷണ-ഗ്രഹണ വിശേഷത്താലാണ് 'പ്രകൃതി' വ്യത്യസ്തമായിരിക്കുന്നത്. നിരീക്ഷകനും, നിരീക്ഷണ വസ്തുവും പ്രകൃതിയുടെ ഭാഗമാണ്; പ്രകൃതിക്കു പുറത്തല്ല നിരീക്ഷണ-ഗ്രഹണം കൂടാതെ പ്രകൃതിയെ മനസ്സിലാക്കാനാവില്ല.

അങ്ങനെ വിവിധ സംഗതികളുടെ ഒരു ഘടക സമിഷ്ടിയാണ് പ്രകൃതി. ഓരോ സംഗതിയും ഈ സമഷ്ടിയോടു ബന്ധിക്കപ്പെട്ടിരിക്കുന്നു; അവ ഓരോന്നും പ്രാധാന്യമുള്ളതുമാണ്. അപ്രകാരം ഓരോ സംഗതിയും മറ്റെല്ലാ സംഗതികളോടും ബന്ധപ്പെട്ടിരിക്കുന്നു. ഈ ഘടകസമഷ്ടിയാണ് പ്രകൃതി. അതിലെ ഓരോ സംഗതിക്കും, സമഷ്ടിക്കു തന്നെയും, കാലദേശ പ്രത്യേകതകളും, പരസ്പര ബന്ധവുമുണ്ട്. ഈ സമഷ്ടിയിലെ ഒരു അവിഭാജ്യ ഘടകമാണ് മനുഷ്യരാശി. മനുഷ്യരാശി മറ്റു സംഗതികളുമായും, സമഷ്ടിയുമായും ബന്ധപ്പെട്ടിരിക്കുന്നു.

മേല്പറഞ്ഞവ വൈറ്റ്ഹെഡിന്റെ ആദ്യകാല ചിന്താഗതികളുടെ ഒരു അപൂർണ്ണ സംഗ്രഹമാണ്. പ്രകൃതിയുടെ ആത്മികതയെ വിശദമാക്കുവാൻ അദ്ദേഹം മടിച്ചിരുന്നു. അത് ഭാവിയിൽ കൈകാര്യം ചെയ്യേണ്ട ഒരു പദ്ധതിയായിത്തീർന്നു. 1924-ൽ ബ്രിട്ടണിലെ കേംബ്രിഡ്ജിൽ നിന്ന് അമേരിക്കയിലെ മാസ്സച്ച്യൂസെറ്റ്സിലെ കേംബ്രിഡ്ജിലേക്ക് നീങ്ങി. 1925-ൽ Science and the Modern World എന്ന ഒരു പുസ്തകം അദ്ദേഹം പ്രസിദ്ധീകരിച്ചു. അതിൽ, ശാസ്ത്രവീക്ഷണത്തിൽ നിന്നുകൊണ്ട് ആദ്ധ്യാത്മിക ശ്രേണിയുടെ ഒരു രൂപരേഖ തയ്യാറാക്കാൻ അദ്ദേഹം തുടക്കമിട്ടു. ഒന്നാം ലോകമഹായുദ്ധത്തിൽ അദ്ദേഹത്തിന്റെ പുത്രൻ എറക് മരണമടഞ്ഞ ദുഃഖത്തോടു പൊരുത്തപ്പെടാൻ പുതിയ ഒരു മാനമാണ് അദ്ദേഹം അവലംബിച്ചത്. 1926-ൽ പ്രസാധനം ചെയ്ത Religion in the Making എന്ന ഗ്രന്ഥത്തിൽ ഇതിന്റെ പ്രതിഫലനം ദൃശ്യമാണ്. ഈ രണ്ടു സമീപനങ്ങളെയും സംശ്ലേഷിക്കുന്നതാണ് അദ്ദേഹത്തിന്റെ പ്രമുഖ കൃതിയായ, Process and Reality: An Essay in Cosmology (1929).[7]

ആധുനിക ശാസ്ത്രത്തിന്റെ രണ്ടു അടിവേരുകൾ, പുരാതന യവന പാരമ്പര്യത്തിലും, മദ്ധ്യകാല വിതണ്ഡാവാദം (Medieval Scholasticism) എന്നിവയിൽ വൈറ്റ്ഹെഡ് കണ്ടെത്തുന്നു. യവന പാരമ്പര്യമാണ് (യഹൂദ-ക്രിസ്ത്യൻ പാരമ്പര്യമല്ല) പ്രകൃതി ഒരു ക്രമീകൃത സംയുക്തമാണെന്ന് നമ്മെ പഠിപ്പിച്ചത്. മദ്ധ്യകാല വിതണ്ഡാവാദം, നൂറ്റാണ്ടുകളിലൂടെയുള്ള ശിക്ഷണം വഴി, പാശ്ചാത്യ മനസ്സിനെ കഠിനമായ തർക്കശാസ്ത്രത്തിന്റെ സൂക്ഷ്മതയിൽ പരിശീലിപ്പിച്ചിരുന്നു. തീർച്ചയായും ഇവ രണ്ടും ചേർന്നതുകൊണ്ടു മാത്രം ആധുനിക ശാസ്ത്രത്തെ സൃഷ്ടിക്കാൻ കഴിഞ്ഞില്ല. ആധുനിക ശാസ്ത്രത്തിന്റെ വളർച്ചയ്ക്കു നിമിത്തമായത് ഫ്രാൻസിസ് ബേക്കണും മറ്റു ചിലരും തുടങ്ങിവച്ച, പരീക്ഷണപരവും അനുമാനപ്രധാനവുമായ രീതികളിലൂടെ പ്രകൃതിയെ നേരിട്ട് അഭിമുഖീകരിക്കുന്ന ശൈലിയാണ്. വൈറ്റ്ഹെഡിന്റെ വീക്ഷണത്തിൽ, പ്രപഞ്ചത്തിന്റെ ഘടകപദാർത്ഥം, വിവിധ ആകൃതികളിൽ ചിതറിക്കിടക്കുന്ന 'വസ്തു'വാണെന്നത് 'നിഷ്കളങ്കമായ' അനുമാനം മാത്രമാണ്. അതനുസരിച്ച്, 'സമയവും' 'വസ്തുവും' തമ്മിൽ ബന്ധമില്ല; സമയം വസ്തുവിന്റെ ഉള്ളിൽ കുടികൊള്ളുന്നുമില്ല. ശാസ്ത്രപഠനത്തിൽ 'സമയ'ത്തെ നിശ്ചലമാക്കുന്ന രീതിയെയും, അതിന്റെ തുടർച്ചയായ വസ്തുകേന്ദ്രീകൃതമായ ആത്മികതയെയും Bergson വിമർശിച്ചിട്ടുണ്ട്. ആദർശവാദ പശ്ചാത്തലത്തിൽ നിന്നുവന്ന ആളാണെങ്കിലും, മിക്കവാറും ആദർശവാദികൾക്കെതിരെ വൈറ്റ്ഹെഡ് സംസാരിച്ചിട്ടുണ്ട്. അതേസമയം പതിനേഴാം നൂറ്റാണ്ടിലെ ശാസ്ത്രീയ ഭൗതികവാദത്തെ അദ്ദേഹം നിശിതമായി വിമർശിച്ചിരുന്നു. അമേരിക്കയിലെ അത്യാഗ്രഹ ഭൗതികതയുമായി അതിനെ ബന്ധപ്പെടുത്തിയിരിക്കാം. സമ്പാദന മോഹത്തിന്റെ ഈ അത്യാഗ്രഹം, അതിർത്തികളിലേക്കുള്ള കൊള്ളസംഘങ്ങളുടെ നീക്കങ്ങളിൽ പ്രകടമായിരുന്നു. നാലു നൂറ്റാണ്ടുകളോളം ഇതായിരുന്നു അമേരിക്കൻ 'മനസ്സി'ന്റെ ചാലകശക്തി. എന്നാൽ സംസ്കാരത്തിൽ അലിഞ്ഞു ചേർന്നിരുന്ന ഭൗതികതയുടെ ഈ ശക്തിയെ തകർക്കാൻ, ആദർശവാദികളായിരുന്ന ബർക്കിലിക്കോ ബ്രാഡ്ലിക്കോ കഴിഞ്ഞില്ല.

പ്രകൃതിയെപ്പറ്റിയുള്ള യാന്ത്രികവും ഭൗതികവുമായ ഈ അറിവിനെതിരെ സമരം ചെയ്യുന്നതിനോടൊപ്പം, കാല്പനിക കവികളായ വേർഡ്സ്വർത്ത്, ഷെല്ലി എന്നിവരുടെ ആഴമായ ഉൾക്കാഴ്ചകളും, തന്റെ തത്വശാസ്ത്ര ക്രമവിശേഷത്തിലേക്കു ചേർക്കാൻ വൈറ്റ്ഹെഡിന് താല്പര്യമായിരുന്നു. അങ്ങനെയായാൽ, പ്രകൃതിയെക്കുറിച്ചുള്ള ശാസ്ത്രീയ അറിവിനെക്കാൾ പ്രാധാന്യമുള്ളത് കാല്പനിക കവികളുടെ പ്രകൃതി സങ്കല്പമായിരിക്കുമല്ലോ.

ശാസ്ത്രം മുമ്പോട്ടു നീങ്ങി. 19-ാം ശതകമായപ്പോഴേക്കും വൈദ്യുതകാന്തശക്തി, തന്മാത്ര ഘടന, ഊർജ്ജ പരിരക്ഷ, ജൈവ പരിണാമം, പ്രകൃതിയെ ഒരു യന്ത്രമായിട്ടല്ല സജീവമായ ഒന്നായി കാണുക മുതലായവയിലേക്ക്

വളർന്നു.[9]

'Process and Reality' എന്ന കൃതിയിൽ അടിസ്ഥാനപരവും എന്നാൽ മിക്കവാറും അപരീക്ഷിതവുമായ ആത്മിക-അസ്തിത്വ തത്വങ്ങളിൽ നിന്നാണ് വൈറ്റ്ഹെഡ് ആരംഭിക്കുന്നത്.[10] അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം 'യഥാർത്ഥ' ലോകത്തിന്റെ ഉള്ളടക്കം സത്യമായ ഉണ്മയാണ്; ഈ സത്തയ്ക്ക് പുറത്ത് യാതൊന്നുമില്ല. എല്ലാ അനുഭവങ്ങൾക്കുമുള്ള നിബന്ധനകളെ വേർതിരിച്ച് പ്രകടിപ്പിക്കാൻ അദ്ദേഹം ശ്രമിക്കുന്നു. അതായത് "വസ്തുക്കൾ തമ്മിലുള്ള അന്തർബന്ധങ്ങളെ ദ്യോതിപ്പിക്കുന്നതിന് വേണ്ടിയിരിക്കുന്ന സാമാന്യവും ജാതീയവുമായ ആശയങ്ങളെ വളർത്തിയെടുക്കുക." ഈ ശ്രമത്തിൽ അദ്ദേഹം എത്രമാത്രം വിജയിച്ചു എന്നത് ഇനിയും തിട്ടപ്പെടുത്തേണ്ടിയിരിക്കുന്നു.

വൈറ്റ്ഹെഡ് അവതരിപ്പിക്കുന്ന ശ്രേണീവിവരണം അവസാനിക്കുന്നത് 'ദൈവവും ലോകവും' എന്നതിനെപ്പറ്റിയുള്ള പ്രസ്താവനയോടുകൂടിയാണ്. ഇത് 'Process and Reality' യുടെ സമാപന അദ്ധ്യായത്തിലാണുള്ളത്. ഇവിടെ തന്റെ അനുഭവ-നിരീക്ഷണ ചിന്തകളുടെ അടിസ്ഥാനത്തിൽ ദൈവത്തെപ്പറ്റി ചിന്തിക്കുന്നതിനുള്ള അനുമാനങ്ങൾ അവതരിപ്പിക്കുന്നു:

"ആദിമൂലം എന്ന നിലയിൽ വീക്ഷിച്ചാൽ അവൻ (ദൈവം) സമ്പൂർണ്ണ സാദ്ധ്യതാ സമ്പത്തിന്റെ ആശയപരവും അനന്തവുമായ യാഥാർത്ഥ്യവൽക്കരണമാണ് ഈ സംഗതിയിൽ അവൻ സൃഷ്ടികൾക്കു മുമ്പല്ല, എല്ലാ സൃഷ്ടികളോടും കൂടെയാണ്. ... അവൻ വസ്തുക്കളുടെ അടിസ്ഥാനമായ, ആശയാധിഷ്ഠിത ബോധത്തിന്റെ നിരുപാധിക യാഥാർത്ഥ്യമാണ്. അങ്ങനെ ഈ ആദികാരണം വഴിയായി നിത്യവസ്തുക്കൾ മുതൽ സൃഷ്ടിപ്രക്രിയ വരെ ഒരു ക്രമവിശേഷം ഉണ്ടാകുന്നു.[11]

വൈറ്റ്ഹെഡിനെ സംബന്ധിച്ചിടത്തോളം ഈശ്വരൻ പ്രപഞ്ചത്തിലെ ഉറപ്പിന്റെയും ഒരുമയുടെയും സംയോഗത്തിന്റെയും തത്വമാണ്. ഈശ്വരൻ എല്ലാറ്റിന്റെയും മൂലമാണ്; എന്നാൽ അനന്തരഫലവുമാണ്; എല്ലാറ്റിന്റെയും ആരംഭവും അവസാനവുമാണ്. "ആരംഭം" എന്നാൽ ഒരു ഗണത്തിലെ ആദ്യകണ്ണി എന്നല്ല; ഉല്പാദിപ്പിക്കുന്നവൻ എന്നാണർത്ഥം. അതായത് "ഒരു ആശയാധിഷ്ഠിത പ്രവർത്തനത്തിന്റെ അനുമാനമായ യാഥാർത്ഥ്യം. 'അവസാനം' എന്നാൽ ഒരു ഗണത്തിലെ അന്ത്യ അംഗം എന്നല്ല; മറിച്ച്, ലോകത്തിലെ ഓരോ സംഭവവും ദൈവത്തോടു പ്രതിപ്രവർത്തനം നടത്തുകയും, ലോകത്തിലൂടെ ദൈവം സ്വയം രൂപീകരിക്കുകയും ചെയ്യുന്നു എന്നതാണ്. ഇത് ആദിമൂലമായ സങ്കല്പങ്ങളിലൂടെ എല്ലാറ്റിനെയും ഉൾക്കൊള്ളുന്ന ദൈവത്തിന്റെ രീതി; അത് പ്രപഞ്ചത്തിന്റെ ഉല്പത്തിയുമാണ്.

'മറ്റു സത്തകളെപ്പോലെ ദൈവത്തിന്റെ സ്വഭാവത്തിനും ദ്വിമാനങ്ങളുണ്ട്. അവന് ആദികാരണ സ്വഭാവവും, അനന്തരഫലമെന്ന സ്വഭാവവുമുണ്ട്. ദൈവത്തിന്റെ അനന്തരഫലസ്വഭാവം സചേതനമാണ്; തന്റെ സ്വഭാവത്തിന്റെ ഐക്യത്തിലും, ജ്ഞാനത്തിന്റെ പരിണാമത്തിലും യഥാർത്ഥ ലോകം പൂർത്തിയാക്കപ്പെടുന്നതാണ്. മൂലസ്വഭാവം ആശയപരമാണ്; അനന്തരഫലമാകട്ടെ, ദൈവത്തിന്റെ ഭൗതിക ചേതോവികാരങ്ങളെ മൂല ആശയങ്ങളോട് ചേർത്ത് നെയ്തെടുക്കുന്നതുമാണ്.[12]

അങ്ങനെ വൈറ്റ്ഹെഡിന്റെ ആത്മികസിദ്ധാന്തം ദ്വിമാനമുള്ളതാണ്. അതിന്റെ ഉള്ളടക്കം താഴെപ്പറയുന്നവയാണ്:

a) ദൈവത്തിന്റെ മനസ്സിലാണ് പ്രപഞ്ചത്തെപ്പറ്റിയുള്ള ഏകവും അനന്തവുമായ ആദിആശയം യാഥാർത്ഥ്യമാകുന്നത്.

b) ലോകമെന്ന പ്രക്രിയയിൽ, പല ഘടകങ്ങളുള്ളതും പരിമിതവുമായ ഭൗതിക യാഥാർത്ഥ്യവൽക്കരണത്തിനുള്ള സാധ്യത.

c) അനന്തമായ, ആശയ-ചേതോവികാരങ്ങളും, പരിമിതമായതും പല ഘടകങ്ങളുള്ളതുമായ യാഥാർത്ഥ്യമാകലും തമ്മിലും അന്യോന്യവുമുള്ള വിപരീത വ്യക്തിത്വവും ഐക്യവും.

ഇവിടെ പ്രകൃതി, 1920-കളിലെ വൈറ്റ്ഹെഡിന്റെ ചിന്തയിലുള്ള സത്തകളുടെ ലളിതമായ ഘടക സമഷ്ടിയല്ല. എന്നാൽ ഇപ്പോൾ പ്രകൃതി ദൈവത്തിന്റെ മൗലിക ചേതോവികാരമാണ്. അത് ആന്തര സ്വാതന്ത്ര്യത്തോടെ യാഥാർത്ഥ്യവൽക്കരിക്കപ്പെടുന്നു. എല്ലാം ചേർന്നാൽ, തന്റെ നിഷ്പക്ഷതയിൽ



യാഥാർത്ഥ്യമായി കാണപ്പെടുന്ന ദൈവമാണ്.

ഓരോ ഭൗതിക സാഹചര്യവും, ഓരോ സാങ്കേതിക സംഭവവും ദൈവത്തിലുള്ള സംഭവമാണ്; ദൈവം ആ കാര്യത്തിലുണ്ട്. പ്രകൃതി, ദൈവത്തിന്റെ രണ്ടാം ധ്രുവത്തിലുള്ള വ്യതിയാന പ്രക്രിയയാണ്. ദൈവവും പ്രകൃതിയും ഒരേ സത്യത്തിന്റെ രണ്ടു മാനങ്ങളാണ്, എന്നാൽ അവ പരസ്പര വിപരീതമോ, ദ്വിമാനമോ ആയിരിക്കും.

ഈശ്വരൻ സകല മാനസികാവസ്ഥയുടെയും അനന്ത അടിസ്ഥാനമാണ്; ഭൗതിക ബഹുലതയിൽ ഏകത്വം തേടുന്ന ദർശനം. ലോകം പരിമിതികളുടെ ബഹുസ്വരതയാണ്; അതിൽ വാസ്തവങ്ങൾ സമ്പൂർണ്ണ ഐക്യം തേടുന്നു. ലോകമോ, ദൈവമോ നിശ്ചലമായ പൂർണ്ണതയിലെത്തുന്നില്ല. രണ്ടും ആത്യന്തികമായ ആത്മിക അടിസ്ഥാനത്തിന്റെ പിടിയിലാണ്; അതായത്, പുതുമയിലേക്കുള്ള സൃഷ്ടിപരമായ മുന്നേറ്റം. ഈശ്വരനോ, ലോകമോ, പരസ്പരബന്ധത്തിൽ പുതുമയുടെ കാരണമോ ആയുധമോ അല്ല.[13]

അനന്തരഫലമായ ദൈവത്തിന്റെ സ്വഭാവം, ബഹുസ്വരതയുടെ യാഥാർത്ഥ്യത്തിന്റെ സ്വാതന്ത്ര്യം, സ്വാനുഭവത്തിൽ സ്വന്തം യാഥാർത്ഥ്യമാകലിന്റെ പൊരുത്തമാണ്. അത് ഈശ്വരൻ എന്ന യാഥാർത്ഥ്യമാണ്, തന്റെ ആശയപരമായ യാഥാർത്ഥ്യത്തെ ഇത് പൂർണ്ണമാക്കി തികയ്ക്കുന്നു.[14]

ഇത് വൈറ്റ്ഹെഡിനെപ്പറ്റിയുള്ള സമ്പൂർണ്ണമായ വിലയിരുത്തലല്ല; അദ്ദേഹത്തിന്റെ ആശയങ്ങളുടെ വിവക്ഷ എന്താണെന്ന് കാണാൻ ശ്രമിക്കുക മാത്രമേ ചെയ്യുന്നുള്ളു. അദ്ദേഹത്തിന്റെ ആശയങ്ങളുടെ സമ്പന്നതയും സമ്പൂർണ്ണ സൂക്ഷ്മതയും ഏറെ വ്യക്തമാണ്. എങ്കിലും ചില ചോദ്യങ്ങൾ ഇവിടെ അവശേഷിക്കുന്നു.

a) പ്രപഞ്ചം ഈശ്വരന്റെ ആശയങ്ങളുടെ യാഥാർത്ഥ്യവൽക്കരണമാണെങ്കിൽ, പ്രപഞ്ചത്തിന്റെ ആരംഭത്തിൽ ഈശ്വരൻ അപൂർണ്ണനായിരുന്നില്ലേ എന്ന് ഹിന്ദു തത്വശാസ്ത്രികൾ ചോദിച്ചേക്കാം. ഈശ്വരനിൽ എന്തെങ്കിലും കുറവും, ത്വദാര അഭിലാഷങ്ങളുമുണ്ടെന്നുള്ളത് ഹിന്ദു, യവന ചിന്തകർക്ക് സങ്കല്പിക്കാൻപോലും കഴിയുന്നതല്ല.

b) ആദികാരണമായ ഈശ്വരന്റെ ആശയധ്രുവത്തെ അനന്തമെന്നു സങ്കല്പിച്ചാലും, തന്റെ ശക്തിയുടെ അനന്തത സമ്പൂർണ്ണമാകുന്നത്, യാഥാർത്ഥ്യവൽക്കണം അതിനോടു ചേരുമ്പോഴാണെന്ന് തോന്നും. പരമ്പരാ

ഗത ആധികാരികത പേറുന്ന ചിന്തകൻ, അനന്തതയോടു എന്തെങ്കിലും കൂട്ടി ച്ചേർക്കുവാനുള്ളതിനെ നിഷേധിക്കുക തന്നെ ചെയ്യും. എന്തെങ്കിലും 'കുറ വുള്ള' ഒരു അനന്തതയെ അദ്ദേഹത്തിന് വിഭാവനം ചെയ്യാനാവില്ല.

c) ദൈവത്തിന്റെ ഉദ്ദേശ്യങ്ങളെ പ്രേരിപ്പിക്കുന്ന ആദ്ധ്യാത്മിക തത്വമെന്ന് വൈറ്റ്ഹെഡ് ചിന്തിക്കുന്ന പുതുമയോ, സൃഷ്ടിപരമായ പുതുമയോ, കേവലം ഒരു സമയാധിഷ്ഠിത ആശയം മാത്രമാണ്. സൃഷ്ടികർമ്മം നിർവ്വഹിക്കുന്ന തിനു മുമ്പ് ദൈവം വിരസനായിരുന്നുവോ എന്ന് ഭക്തിപൂർവ്വം ചോദിക്കാമോ? സ്ഥല-കാല സങ്കല്പം ഈശ്വരന്റെ ഉണ്മയുടെ ഭാഗമാണെന്ന് ചിന്തിച്ച്, സൃഷ്ടി കളുടെ സ്ഥിതിയിൽനിന്ന് ഈശ്വരന്റെ ഉണ്മയിലേക്ക് അനായാസം നീങ്ങുന്നത്, ഈ താരതമ്യത്തെ അകാരണമായി വലിച്ചുനീട്ടുകയല്ലേ? പരമ്പരാഗതമായ ക്രിസ്തീയ ധാരണ പ്രകാരം, മരണത്തിന്റെ അനിവാര്യതയായി അനുഭവവേദ്യ മാകുന്ന 'സമയം' എന്നത്, ഒന്നുമില്ലായ്മയിൽനിന്ന് സൃഷ്ടിക്കപ്പെടുകയും, ഇല്ലായ്മയിലേക്ക് മടങ്ങുകയും ചെയ്യുന്ന ജീവികൾ മാത്രം അനുഭവിക്കുന്ന താണ്. ഈശ്വരനെ സംബന്ധിച്ചിടത്തോളം, 'സമയ' മെന്നത് നിത്യവർത്തമാ നകാലമാണ്; അതിന് ആദിയും അന്തവുമില്ല. മനുഷ്യന്റെ 'സമയ' സങ്കല്പ ത്തെയും അനുഭവത്തെയും വൈറ്റ്ഹെഡ് ഈശ്വരന് ആരോപിക്കുന്നുവെന്നു തോന്നുന്നു.

d) പരമ്പരാഗതമായ ക്രിസ്തീയ വിശ്വാസത്തിനെതിരായ തെറ്റായ ആരോ പണങ്ങളെ, ഒരു പാരമ്പര്യ ക്രിസ്ത്യാനിയായ ഈ ഗ്രന്ഥകാരൻ അംഗീകരി ക്കുന്നില്ല. ഉദാഹരണത്തിന്, ദൈവം നിശ്ചലാവസ്ഥയിലാണെന്നും, പ്രകൃതിയും നിശ്ചലാവസ്ഥയിലുമാണെന്നുമുള്ള ആരോപണം. ഈ ഗ്രന്ഥകാരന്റെ വീക്ഷ ണത്തിൽ പ്രപഞ്ചത്തെപ്പറ്റിയുള്ള പരമ്പരാഗതമായ ക്രിസ്തീയ ധാരണകളെ വൈറ്റ്ഹെഡ് വ്യക്തമായി വിവരിക്കാൻ ശ്രമിച്ചിട്ടുണ്ട്. എന്നാൽ, ലോകത്തിൽ അന്തർലീനമായിരിക്കുന്ന 'വചന'ത്തെ അതിലളിതമായും, കാര്യമായ അടി സ്ഥാനമില്ലാതെയും സ്രഷ്ടാവായ ദൈവത്തോട് താദാത്മ്യപ്പെടുത്തിയിരിക്കു ന്നു. ത്രിത്വാധിഷ്ഠിതവും, ദൈവത്തിന്റെ മനുഷ്യാവതാരത്തെപ്പറ്റിയുള്ള സിദ്ധാ ന്തവും അല്പംകൂടെ പരിഷ്കൃതമായി അവതരിപ്പിച്ചിരുന്നെങ്കിൽ, ഇത് ഒഴി വാക്കാമായിരുന്നു. എങ്കിലും വൈറ്റ്ഹെഡിന്റെ പല സിദ്ധാന്തങ്ങളും സ്വീകാ ര്യവുമാണ്.

ഏതൊരു തത്വശാസ്ത്ര ദർശനത്തിന്റെയും ബലഹീനവശം അതിലെ സങ്ക ല്പങ്ങളാണ്. അടിസ്ഥാനപരമായ ഉൾക്കാഴ്ചകൾ അതു യുക്ത്യാനുസരണം തെളിയിക്കുന്നില്ലെങ്കിലും അത്, പ്രയോഗിക്കുന്ന മാർഗ്ഗങ്ങളെയും, നിഗമനങ്ങ ളെയും സ്വാധീനിക്കുന്നുണ്ട്. William Ernest Hocking, വൈറ്റ്ഹെഡിന്റെ ആദ്ധ്യാ ത്മിക ശാസ്ത്രത്തെപ്പറ്റി ഇങ്ങനെ പറഞ്ഞു:

> 'വിവരണപ്രധാനമായ ഒരു ആദ്ധ്യാത്മികതാശാസ്ത്രം അതിൽത്തന്നെ തെളിയിക്കപ്പെടുന്നില്ല; അതിന്റെ ചിന്തകളുടെ തുടക്കമായി ചില ധാര ണകളുണ്ടായിരിക്കും. തന്റെ സങ്കല്പങ്ങളും ധാരണകളും പരസ്യപ്പെ ടുത്തുന്നത് തത്വശാലിയുടെ ഉത്തമവിശ്വാസത്തിന്റെ നിദർശകമാണ്; അവയെപ്പറ്റി അദ്ദേഹത്തിന് അവബോധമുണ്ടായിരിക്കണം. തുടക്ക ത്തിലെ നിശ്ചയങ്ങൾ വിചിത്രമായിരിക്കും; അത്തരം സങ്കല്പങ്ങൾ 'ഉൾക്കാഴ്ച'കളുമായിരിക്കും. എന്നുവച്ചാൽ, അടിസ്ഥാന പ്രമാണങ്ങള ായി അവതരിപ്പിക്കത്തക്കവണ്ണം ശരിയായത് എന്ന് "കാണുന്ന"വയാ യിരിക്കും. അവ അംഗീകൃതമായ ബലഹീനതയുടെ തത്വങ്ങളാണ്.'
>
> ഇത്തരം സങ്കല്പങ്ങളിൽ വൈറ്റ്ഹെഡ് അസാധാരണമായ രീതിയിൽ ഏറെ ഉദാരമതിയായി കാണപ്പെടുന്നു. അവയെ സ്വന്ത നിലയിൽ തെര ഞ്ഞെടുക്കാൻ സ്വാതന്ത്ര്യമുണ്ടെങ്കിലും, സാമാന്യബുദ്ധിയുടെ ആവി ഷ്ക്കാരങ്ങളായിട്ടാണ് അദ്ദേഹം അവ അവതരിപ്പിക്കുന്നത്. അവയ്ക്ക് വലിയ ഗൗരവം കൊടുക്കേണ്ടതില്ല തന്നെ."[15]

വൈറ്റ്ഹെഡിന്റെ വാദഗതിയിലെ ഇത്തരം സങ്കല്പങ്ങളിൽനിന്ന്, മാതൃക യായി ഏഴെണ്ണത്തിന്റെ പട്ടിക Hocking അവതരിപ്പിക്കുന്നു. അവ വൈറ്റ്ഹെ ഡിന്റെ വാദങ്ങളുടെ പ്രധാന അംശമാണെന്ന് അദ്ദേഹം പറയുന്നു:

a) യാഥാർത്ഥ്യം എന്നാൽ 'ആയിത്തീരുക' എന്നത്രെ.

b) 'ആദി' വസ്തുക്കൾ ഇല്ല.

c) 'നിത്യ സത്തയെ' വ്യതിയാനം യാഥാർത്ഥ്യമാക്കുന്നു.

d) ഒരുമ ഒരിക്കലും ഒരു ബാഹ്യബന്ധമല്ല.

e) യഥാർത്ഥമായതിനെയാണ് നിരീക്ഷിക്കുന്നതും ഗ്രഹിക്കുന്നതും; യാഥാർത്ഥ്യത്തിന്റെ പ്രാതിനിധ്യത്തെയല്ല.

f) എനിക്കു ബാഹ്യമായ യഥാർത്ഥ സത്തയെയാണ് പ്രവൃത്തി സ്വാധീനി ക്കുന്നത്.

g) "എല്ലാം-ഒന്ന്" എന്നൊന്നില്ല.

വൈറ്റ്ഹെഡിന്റെ ആദ്ധ്യാത്മിക ശാസ്ത്രത്തിനാധാരമായ സങ്കല്പങ്ങളെ പരിശോധിക്കാൻ ഇവിടെ ഉദ്ദേശിക്കുന്നില്ല. എന്നാൽ അവയെ സങ്കല്പങ്ങളായി അംഗീകരിക്കണം; ശാസ്ത്രീയമായി യാഥാർത്ഥ്യം തെളിയിക്കപ്പെട്ട സത്യങ്ങ ളായല്ല.

**2. വേദശാസ്ത്രത്തിലെ പ്രക്രിയ**

വൈറ്റ്ഹെഡിന്റെ പ്രക്രിയാ തത്വശാസ്ത്രത്തെ അടിസ്ഥാനമാക്കിയുള്ള പ്രക്രിയാ വേദശാസ്ത്രം, പാശ്ചാത്യ വേദശാസ്ത്രത്തെക്കാൾ, മനുഷ്യൻ - പ്രകൃതിബന്ധത്തെപ്പറ്റി കുറെക്കൂടെ ആരോഗ്യകരമായ വേദശാസ്ത്രദർശനം നൽകുന്നത് എന്ന നിലയിലാണ് അവതരിക്കപ്പെട്ടിരിക്കുന്നത്. John Cobb ന്റെ വീക്ഷണത്തിൽ, യഹൂദ-ക്രിസ്ത്യൻ വേദശാസ്ത്രത്തിലെ തീവ്രമായ മനുഷ്യ കേന്ദ്രീകൃത വേദശാസ്ത്രത്തിന് പകരം വയ്ക്കാവുന്ന ഏക പ്രായോഗിക ദർശ നമാണിത്. യഹൂദ-ക്രിസ്ത്യൻ വേദചിന്തയിൽ വ്യക്തിയ്ക്കാണ് സമ്പൂർണ്ണ മായ മൂല്യം ആരോപിച്ചിരിക്കുന്നത്; അതായത് മനുഷ്യനൊഴികെയുള്ള സൃഷ്ടി കളെ മനുഷ്യന്റെ ഉപയോഗത്തിനായി മാത്രം എന്ന ചിന്ത.[16]

പരമ്പരാഗതമായ ക്രിസ്തീയ വേദശാസ്ത്രം, അടിസ്ഥാനപരമായി "സ്വത ന്ത്രവും അന്യപ്രവേശനമില്ലാത്തതു"മാണെന്നും; അതനുസരിച്ച്, ദൈവത്തിന്റെ ഏക ഉത്കണ്ഠ മനുഷ്യനെക്കുറിച്ചു മാത്രമാണെന്നും, രക്ഷയുടെ പരിധി യിൽനിന്ന് മനുഷ്യേതര സൃഷ്ടികളെ ഒഴിവാക്കിയിരിക്കുന്നുവെന്നും കോബ് ആരോപിക്കുന്നു. വേദശാസ്ത്രം മനുഷ്യരെ ഇതര സൃഷ്ടികളിൽനിന്നും തീർത്തും വ്യതിരിക്തമായി കാണുന്നു. കോബിന്റെ അഭിപ്രായത്തിൽ ഈ നിലപാട് Descartes-ൽ നിന്നാരംഭിച്ചതാണ്; "Descartes മനുഷ്യനെ മറ്റെല്ലാ റ്റിൽനിന്നും ആദ്ധ്യാത്മികമായി വേർതിരിച്ചു, പാശ്ചാത്യ തത്വശാസ്ത്രത്തിൽ ഒരിക്കലും ചെയ്തിട്ടില്ലാത്ത പ്രകാരം."[17]

Descartes ലോകത്തെ ഒരു നിശ്ചല സ്ഥിതിയിലുള്ളതാണെന്നു കരുതിയി രുന്നു എന്നതു നിഷേധിക്കാനാവില്ല. അദ്ദേഹത്തിന്റെ വീക്ഷണത്തിൽ നിരീ ക്ഷണ വിധേയമായ വസ്തുക്കളാണ് ലോകത്തിന്റെ ഉള്ളടക്കം. എന്നാൽ ഈ 'വസ്തു'ക്കളുടെ യഥാർത്ഥ സത്തയെ സംബന്ധിച്ച്, തുടർന്നുവന്ന Episte- mology പരമായ (അറിവിന്റെ വേരുകൾ തേടുന്ന പഠനശാഖ) ചർച്ചകളിൽ ചോദ്യം ചെയ്തിട്ടുണ്ട്. നമ്മിൽത്തന്നെയുള്ള ഇന്ദ്രിയപരമായ അറിവു മാത്രമേ നമുക്കുണ്ടായിരുന്നുള്ളൂ; വസ്തുക്കളെപ്പറ്റി അങ്ങനെ അറിവുണ്ടായിരുന്നില്ല. Descartes ആരംഭിച്ചത് Kant പൂർത്തിയാക്കി. Kant-ന്റെ ചിന്തയിൽ ഇന്ദ്രിയപര മായ അറിവും, മനുഷ്യമനസ്സ് ഉളവാക്കുന്ന ചിന്താഗണങ്ങളും തമ്മിലുള്ള പ്രതി പ്രവർത്തനത്തിന്റെ ഫലമാണ് ലോകം. അങ്ങനെ പാശ്ചാത്യ തത്വശാസ്ത്രം ''മനസ്സ്'' എന്നതിൽ മുഴുകിയിരിക്കുന്നു; കാരണം മനുഷ്യമനസ്സിലെ സാന്നിദ്ധ്യം എന്ന രീതിയിൽ മാത്രമെ, വസ്തുക്കൾ നിലനില്ക്കുന്നുള്ളൂ.

കോബിന്റെ വീക്ഷണത്തിൽ പ്രക്രിയാ തത്വചിന്തയുടെ സംഭാവനകൾ രണ്ടാണ്: ഒന്ന്, കാലഗതിയിലെ സംഭവങ്ങളാണ്, ഇടത്തിലുള്ള വസ്തുക്കള ല്ല, ലോകത്തിന്റെ ഉള്ളടക്കം. രണ്ട്, മനുഷ്യമനസ്സിന്റെ പ്രവർത്തനങ്ങളിൽനിന്നും ശ്രദ്ധമാറ്റി, മനുഷ്യൻ ഭാഗഭാക്കാവുന്ന തുടർപ്രപഞ്ചത്തിലേക്ക് നീങ്ങുന്നു. ഇവിടെ മനുഷ്യൻ അധീശകേന്ദ്രമല്ല. വൈറ്റ്ഹെഡിനെ "പരിസ്ഥിതി തത്വ ശാസ്ത്രത്തിന്റെ പിതാവ്" എന്നാണ് കോബ് വിശേഷിപ്പിക്കുന്നത്. 'വസ്തു ക്കൾ' എന്നു നാം കരുതുന്നവയുടെ ഘടകങ്ങൾ, വൈദ്യുത-കാന്തശക്തി പ്രകാ രമുള്ള സത്തകളാണെന്ന് കാണിക്കുക വഴി, പാശ്ചാത്യ പണ്ഡിതർക്കു പ്രിയ പ്പെട്ട പ്രകൃതി-ചരിത്രം എന്ന വേർതിരിവാണ് വൈറ്റ്ഹെഡ് അവതരിപ്പിച്ചത്.

പ്രക്രിയാ ദൈവശാസ്ത്രം പരമ്പരാഗതമായ നവ-കാൽവിൻ ചിന്താഗതി യുടെയും വൈറ്റ്ഹെഡിന്റെ തത്വചിന്തയുടെയും സന്തതിയാണ്. ശ്രദ്ധ പിടി ച്ചുപറ്റാൻ ശ്രമിക്കുകയും, പലപ്പോഴും കിട്ടാതിരിക്കുകയും ചെയ്യുന്ന ആത്മ ബോധമുള്ള ഒരു അമേരിക്കൻ 'യുവാവാ'ണത്. ഈ ദൈവശാസ്ത്രത്തിന്റെ ഇന്നത്തെ സുപ്രധാന വക്താവായ Schubert Ogden ഇങ്ങനെ അവകാശപ്പെ ടുന്നു:

"ആദ്ധ്യാത്മിക ശാസ്ത്രത്തിനും, തത്വശാസ്ത്ര-വേദശാസ്ത്രത്തിനും നവപ്രാമാണ്യമുള്ള ഒരു പ്രതിവിധി സൃഷ്ടിച്ചതാണ്, ഇരുപതാം നൂറ്റാണ്ടിലെ ബൗദ്ധിക നേട്ടങ്ങളിൽ സുപ്രധാനമായത്." പ്രത്യേകിച്ച് Alfred North Whitehead, Charles Hartshorne എന്നിവരുടെ പ്രവർത്തനങ്ങൾ വഴി, പുരാതന തത്വശാസ്ത്ര സമസ്യകൾക്ക്, നവവും ആധുനികവുമായ ചികിത്സ ലഭിച്ചിരിക്കുന്നു. അതിന്റെ ആഴത്തിലുള്ള ചിന്തകൾ വഴി 'Philosophia Perennis' എന്നതിനെ അതിർലംഘിക്കുന്നു.'[18]

വൈറ്റ്ഹെഡിന്റെ സ്വന്തമായ ആദ്ധ്യാത്മിക ചിന്തയിൽ, Ogden കേവലം "പ്രക്രിയയും യാഥാർത്ഥ്യവും" എന്നിവയെ പരാമർശിക്കുക മാത്രമെ ചെയ്തിട്ടുള്ളു.[19] ലോകത്തിലെ രണ്ടാംതരം പ്രതിഭാസത്തിൽ നിന്നും (പരമ്പരാഗത തത്വശാസ്ത്രത്തിന്റെ കേന്ദ്രം ഇതായിരുന്നു എന്നു Ogden പറയുന്നു) ആദി വ്യക്തിത്വമെന്ന പ്രതിഭാസത്തിന്റെ, നവീന ആപേക്ഷിക തത്വത്തിലേക്കുള്ള പ്രയാണമാണ്, പ്രക്രിയാ തത്വശാസ്ത്രത്തിന്റെ മൂലക്കല്ല്.

Ogden-ന്റെ അഭിപ്രായത്തിൽ, ഒരു വസ്തു എന്നതിനെക്കാൾ, ഒരു ആപേക്ഷിക കേന്ദ്രം എന്ന് വ്യക്തിത്വത്തെ ഉപമിച്ചാൽ, ദൈവത്തെപ്പറ്റി, സ്വീകാര്യമായ ഒരു സിദ്ധാന്തമായിരിക്കും അത്. വ്യക്തിത്വമെന്നാൽ, കാലത്തിലെ ഏതെങ്കിലും ഒരു സമയം വരെ, പങ്കെടുത്തിട്ടുള്ള സമസ്ത സംഭവങ്ങളുടെയും ആകെത്തുകയാണ്. അത് മറ്റു സംഭവങ്ങളുമായി നിരന്തരം ബന്ധപ്പെടുന്നതും, ഈ ബന്ധപശ്ചാത്തലത്തിൽ രൂപീകൃതമാവുകയും പരിഷ്ക്കരിക്കപ്പെടുകയും ചെയ്യുന്നതാണ്.

'അനുസ്യൂതമായി പരിണമിച്ചുകൊണ്ടിരിക്കുന്ന അനുഭവങ്ങളുടെ ഒരു ഗണം എന്നാണ് എനിക്ക് എന്നെപ്പറ്റി ഏറ്റവും അടുത്തുള്ള അറിവ്; അവയിൽ ഓരോന്നും സ്മരിക്കപ്പെടുന്ന ഭൂതകാലത്തിന്റെ, വർത്തമാനകാലത്തിലെ ഉദ്ഗ്രഥനവും, പ്രതീക്ഷിക്കുന്ന ഭാവിയുടെയും നവമായ ഒരു സമ്പൂർണ്ണതയാണ്."[20] ഈ സാദൃശ്യത്തിന്മേലാണ് Ogden തന്റെ ദൈവസങ്കല്പം രൂപപ്പെടുത്തിയിരിക്കുന്നത്.

"ഉപമിച്ചു പറഞ്ഞാൽ, ദൈവം ജീവിക്കുന്നതും വളർന്നുകൊണ്ടിരിക്കുന്നതുമായ ദൈവമാണ്. .... മനുഷ്യ വ്യക്തിത്വം അതിന്റെ ശരീരവുമായി ബന്ധപ്പെട്ടിരിക്കുന്നതുപോലെ ദൈവം, പ്രപഞ്ചത്തിലെ മറ്റു സ്വത്വങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു."[21]

വൈറ്റ്ഹെഡിന്റെ തത്വശാസ്ത്രത്തെ, "പരിസ്ഥിതി തത്വശാസ്ത്രം" എന്നു വിശേഷിപ്പിക്കുന്നത് എന്തുകൊണ്ടാണെന്ന് ഇതിൽനിന്നു വ്യക്തമാണ്. കാരണം, ദൈവവും മനുഷ്യരാശിയും ലോകവും തമ്മിലുള്ള അകൽച്ച എന്ന പ്രശ്നത്തെ അഭിമുഖീകരിക്കാൻ അത് നമ്മെ സഹായിക്കുന്നു എന്നു തോന്നുന്നു. അവ മൂന്നിനെയും ഒരേ പെട്ടിയിൽ ഉൾപ്പെടുത്തിയിരിക്കുന്നതിനാൽ 'അകൽച്ച' എന്നത് ഉണ്ടാകണമെന്നില്ല.

പ്രക്രിയാ വേദശാസ്ത്രത്തിനെതിരെയുള്ള ആക്ഷേപങ്ങളിൽ ഒന്ന്, 'ഈശ്വരൻ എല്ലാറ്റിലുമുണ്ട്; എല്ലാം ഈശ്വരനാണ്; എന്ന ധാരണ അതിൽ കാണുന്നു എന്നതാണ്. ഈ ആക്ഷേപത്തിന് Ogden നൽകുന്ന മറുപടി ഇങ്ങനെ: 'ഇത് Pan-en-theism അഥവാ 'എല്ലാം ദൈവത്തിലാണ്' എന്ന ചിന്തയാണ്; 'എല്ലാം ദൈവമാണെന്നല്ല.' ദൈവം ലോകത്തിൽ നിന്നും വ്യതിരിക്തനാണെന്നു ചിന്തിക്കുന്നവരാണ് ഈ ആക്ഷേപം ഉന്നയിക്കുന്നത്. സ്വന്തം അറിവിന്റെ അതിരുകൾക്കുള്ളിൽ, Ogden പറയുന്നതു വാസ്തവമാണ്; അദ്ദേഹം പറയുന്നു:

"ഒന്നുകിൽ, അക്വീനാസിനെപ്പോലെ, ദൈവം ലോകത്തിനു 'പുറത്താണെന്നു' ചിന്തിക്കണം; അതായത് ലോകത്തോടു ചേർന്നുള്ള ഒന്ന്; അങ്ങനെ ദൈവവും ലോകവും ഉൾക്കൊള്ളുന്ന ഒരു സംയുക്തത്തിന്റെ ഭാഗം; അല്ലെങ്കിൽ Spinoza യെപ്പോലെ, ലോകം ദൈവത്തിൽ ഉൾപ്പെടുന്നു എന്നും, അങ്ങനെ ലോകം ആവശ്യമുള്ളതാണെന്നും; ലോകം നമ്മുടെ അനുഭവത്തിൽ മിഥ്യയാണെന്നും.'[22]

പ്രക്രിയാ വേദശാസ്ത്രത്തിനെതിരെയുള്ള മറ്റൊരു വിമർശനം, അതിന്റെ ചിന്താഗതിയനുസരിച്ച് ദൈവം പൂർണ്ണതയില്ലാത്തയാളും, ഇപ്പോഴത്തേതിൽ നിന്നു പരിണമിച്ച് മറ്റൊന്നാകേണ്ടതുമാണെന്നാണ്. ഇതിന് പ്രക്രിയ തത്വശാസ്ത്രം ഇങ്ങനെ പ്രതികരിക്കുന്നു: വളർച്ച എന്നാൽ പൂർണ്ണതയുടെ അഭാവമല്ല; വളർച്ചയുടെ അഭാവം പൂർണ്ണതയുമല്ല. ദൈവം തന്റെ സ്വത്വത്തിൽ എപ്പോഴും പൂർണ്ണതയുള്ളവനാണ്; ആർക്കും തന്നെ അതിർലംഘിക്കാനാവില്ല എന്നത് ഒരു യാഥാർത്ഥ്യം മാത്രമല്ല, ഒരു തത്വവുമാണ്.[23]

എന്നാൽ പ്രക്രിയാ വേദശാസ്ത്രജ്ഞർ ഉത്തരം നൽകാത്ത മറ്റു പ്രശ്നങ്ങളുണ്ട്. ദൈവത്തിന്റെ അതീന്ദ്രിയാവസ്ഥയെപ്പറ്റി അവർ പരാമർശിക്കുന്നില്ല. അവരുടെ വീക്ഷണത്തിൽ ദൈവത്തിന്റെ ഇന്ദ്രിയാതീതാവസ്ഥയെ, ഭൗതിക സ്ഥലപരമായി സങ്കല്പിക്കുന്നത് 'അതിലളിത'മായിരിക്കും; കാരണം, ദൈവത്തെ വിട്ട് ഒരു ഭൗമമണ്ഡലത്തെ കരുതിയാൽ, ദൈവം ലോകത്തെക്കാൾ ചെറുതാണെന്നു വരും. ദൈവത്തിന്റെ അതീന്ദ്രിയാവസ്ഥ, ഭാവിയുടെ വെളിച്ചത്തിൽ ഭൗതികമാണ്. ദൈവം എപ്പോഴും 'ഭാവി'യ്ക്ക് അപ്പുറത്തേക്കു നീങ്ങുന്നവനാകയാൽ, 'സ്ഥല' ത്തിന്റെയും ഭൂതകാലത്തിന്റെയും പരിധിയിൽ പരിമിതപ്പെടുത്താനാവില്ല.

പ്രസ്തുത വീക്ഷണത്തിൽ, മനുഷ്യരാശിയുടെ ഭാവി, പ്രപഞ്ചത്തിന്റെ ഭാവിയുടെ ഭാഗമാണ്; അതു തന്നെ ദൈവത്തിന്റെ ഭാവിയുമാണ്. ഇവ മൂന്നും അവിഭാജ്യമായി ബന്ധപ്പെട്ടിരിക്കുന്നു. അതിന്റെയർത്ഥം, ഭൂമിയും, സമുദ്രങ്ങളും അവയിലെ സകല ജീവജാലങ്ങളും നശിച്ചില്ലാതായാലും, ദൈവം നിലനില്ക്കും. ശേഷിക്കുന്ന പ്രപഞ്ചവും അങ്ങനെ തന്നെ. ഭൂമിയും ആകാശവും അന്തരീക്ഷവുമെല്ലാം നശിച്ചാൽ, ദൈവത്തിന്റെ സ്വത്വത്തിനും പരിണാമമുണ്ടാകും. എന്നാൽ അത് മറ്റ് ജീവികൾ, പ്രക്രിയകൾ, സംഭവങ്ങൾ, പ്രപഞ്ചത്തിന്റെ ഇതര ഭാഗങ്ങൾ എന്നിവയിലൂടെ തുടരും.

ഈ പശ്ചാത്തലത്തിൽ, മനുഷ്യരാശിയുടെ ഭാവി, സിദ്ധാന്തപരമായി പറഞ്ഞാൽ ദൈവത്തിൽനിന്നും വേർപെട്ടതാണെങ്കിലും, ദൈവം ക്രിസ്തുവിൽ മനുഷ്യനായി എന്നു വിശ്വസിക്കുന്ന ക്രിസ്ത്യാനിയെ സംബന്ധിച്ചിടത്തോളം ദൈവത്തിന്റെ ഭാവി, മനുഷ്യരാശിയുടെ ഭാവിയായിത്തീർന്നിരിക്കുന്നു. ഈ അർത്ഥത്തിലാണ് Fr. Edward Schillebecckx -ന്റെ 'God, the Future of Man' എന്നതിനെ ഗ്രഹിക്കേണ്ടത്. എന്നാൽ വൈറ്റ്ഹെഡിനെക്കാൾ Teilhard de Chardin-നോടാണ് കടപ്പെട്ടിരിക്കുന്നത്.

### 3. Teilhard de Chardin
### "കോസ്മോ ജനസിസും" "ഹോമിനൈസേഷനും"

അനശ്വരത-പരിണാമം, നിശ്ചലത-വ്യതിയാനം, നിശ്ചേഷ്ടത-ബോധാവസ്ഥ, ഇന്ദ്രിയാതീതം-അന്തർലീനം: ഇത്തരം വൈരുദ്ധ്യങ്ങളും ധ്രുവത്വങ്ങളും എന്നും ആദ്ധ്യാത്മചിന്തയ്ക്കു മുമ്പിൽ സമസ്യകളായി കാണപ്പെടുന്നു. അനശ്വരത - പരിണാമം എന്നതിനെ പിടിച്ചുകൊണ്ട് വൈറ്റ്ഹെഡ് അതിന്റെ ദ്വിമാനങ്ങളെ വെളിവാക്കാൻ ശ്രമിക്കുന്നു. അദ്ദേഹത്തിന്റെ ആദ്ധ്യാത്മികതാശാസ്ത്രം അടിസ്ഥാനപരമായ ഈ ദ്വന്ദവാദത്തിലധിഷ്ഠിതമാണ്: ഒന്ന്, ചഞ്ചലമായ ഭൗതിക ലോകത്തിൽ നിന്നും, തന്റെ അനന്തരഫലമായ ആദിസത്തയെ നിരന്തരമായി പൂർണ്ണമാക്കാൻ ശ്രമിക്കുന്ന ദൈവം; രണ്ട്, സ്ഥിരത തേടുന്നതും ഒഴുകിക്കൊണ്ടിരിക്കുന്നതുമായ ലോകത്തിന്റെ യാഥാർത്ഥ്യം ഏതിൽ വിലയം പ്രാപിക്കുകയും, ഏതിന്റെ സത്തയിൽ നിത്യതയെ പുൽകുകയും ചെയ്യുന്നുവോ ആ ദൈവം.

Palacontology, Biology, Theology എന്നിവയിൽനിന്നും പുറത്തു വരുന്ന Teilhard de Chardin ഇതേ സമസ്യയിലെത്താൻ മറ്റൊരുവഴിയാണ് സ്വീകരിക്കുന്നത്. ഒരു ആദ്ധ്യാത്മിക സമ്പ്രദായം സൃഷ്ടിക്കുവാൻ അദ്ദേഹം ആഗ്രഹിക്കുന്നില്ല; മറിച്ച്, പ്രപഞ്ചഘടനയെപ്പറ്റി ആഴത്തിൽ അന്വേഷിക്കുകയാണ്. വൈറ്റ്ഹെഡിൽനിന്നും വിഭിന്നമായി, അദ്ദേഹം നമ്മുടെ അറിവിലെ വലിയ ന്യൂനതകളെ അംഗീകരിക്കാൻ ഒട്ടും വിമുഖത കാട്ടുന്നില്ല. യാഥാർത്ഥ്യത്തെ തേടുന്നതിനുള്ള സമസ്ത ആയുധങ്ങളും തനിക്കു സ്വായത്തമാണെന്ന് ഉറപ്പുനൽകുകയും, അറിവിന്റെ ഒരു സമ്പൂർണ്ണ സമ്പ്രദായവും ക്രമവും നിർമ്മിക്കുവാൻ ശ്രമിക്കുകയും ചെയ്യുന്ന, വേദശാസ്ത്രപരമായ മികവു കാട്ടാത്ത രീതിയെ വൈറ്റ്ഹെഡ് വെളിവാക്കുന്നു. Teilhard ആകട്ടെ ക്രിസ്ത്യാനിക്കു യോജിക്കുന്ന വിനയത്തോടെ നമ്മുടെ അറിവിലെ ന്യൂനതകൾ പ്രപഞ്ചഘടനയിൽത്തന്നെയുള്ളതാണെന്നു തിരിച്ചറിയുന്നു.

"ഭൂതകാലത്തിന്റെ ആഴം തടസ്സപ്പെടുത്തുമ്പോൾത്തന്നെ, എന്തിന്റെയും പ്രാരംഭത്തെപ്പറ്റിയുള്ള ദർശനം നിരോധിക്കപ്പെടുന്നു"[25]

പ്രപഞ്ചം, തുടർച്ചയായ പരിണാമത്തിനു വിധേയമാണെന്ന് Teilhard കരുതുന്നു. മാത്രമല്ല, "പ്രപഞ്ചത്തിൽ ജീവന്റെ സ്ഥാനം നിർണ്ണയിക്കാതെ,

ലോകത്ത് മനുഷ്യന്റെ സ്ഥിതി ശരിയായി വിലിയിരുത്താനാവില്ല"[26] എന്നും അദ്ദേഹം വിശ്വസിക്കുന്നു. അതുകൊണ്ട്, ഭൗതികശാസ്ത്രത്തിനും ജന്തുശാസ്ത്രത്തിനുമിടയിൽ പാലംകെട്ടുവാൻ അദ്ദേഹം ശ്രമിക്കുന്നു; അതായത് ഭൗതിക ലോകവും സമസ്ത ജീവനും തമ്മിൽ. ജീവന്റെ സ്വഭാവത്തെ, ഭൗതികലോകത്തെ ഗ്രഹിക്കുന്നതിനുള്ള ഒരു മാർഗ്ഗമാണെന്ന് അംഗീകരിക്കാൻ മടിക്കുന്ന ആധുനിക ശാസ്ത്രത്തെ അദ്ദേഹം മനോവിജ്ഞാന പഠന (psychoanalysis) ത്തിനു വിധേയമാക്കുന്നു. ഭൗതികശാസ്ത്രവും രസതന്ത്രവുമുപയോഗിച്ച് ജീവനെ ഗ്രഹിക്കാൻ ശ്രമിക്കാമെന്നാണ് ആധുനിക ശാസ്ത്രത്തിന്റെ മതം. Teilhard ന്റെ അഭിപ്രായത്തിൽ, പ്രപഞ്ചത്തിന്റെ അടിസ്ഥാന ഘടന വെളിപ്പെടുന്നത്, പ്രാകൃതവും ലളിതവുമായ ഭൗതിക ലോകതത്വങ്ങളിലല്ല, ജന്തുശാസ്ത്രത്തിലും, മനുഷ്യവികാസത്തിലുമാണ്. ജീവൻ 'വസ്തു'വിൽ നിന്നുരുവാകുന്ന ഒരു പ്രതിഭാസമല്ല; അപ്രകാരംതന്നെ 'ചിന്ത' ജീവന്റെ ഒരു പ്രതിഭാസവുമല്ല. അടിസ്ഥാനപരമായ യാഥാർത്ഥ്യത്തെ വെളിവാക്കിത്തരുന്നത് ഉയർന്ന മാനത്തിലുള്ള പ്രതിഭാസമാണ്.

"ജീവൻ യാഥാർത്ഥ്യത്തിന്റെ കേന്ദ്ര പ്രതിഭാസമാണ്, എല്ലാ പ്രതിഭാസങ്ങളുടെയും സാരാംശം."[27] വർദ്ധമാനമായി വരുന്ന സങ്കീർണ്ണതയിലൂടെയുള്ള 'വസ്തു'വിന്റെ പരിണാമത്തിന്റെ പുഷ്പിതരൂപമാണു ജീവൻ. പ്രപഞ്ച ഘടകങ്ങളെ ഒരു ഗ്രാഫ് പോലെ, അവരുടെ സങ്കീർണ്ണതയുടെ പശ്ചാത്തലത്തിൽ അവതരിപ്പിച്ചാൽ, പരമാണുവിൽ നിന്നു വൈറസിലേക്കും, അവിടെനിന്ന് ജന്തുക്കളിലേക്കും മനുഷ്യനിലേക്കും അത് ഉയരുന്നതായി കാണാം. പിന്നീട് അത് തിരശ്ചീനമാകുന്നു. അറിയപ്പെട്ട പ്രപഞ്ചത്തിലെ ഏറ്റം സങ്കീർണ്ണമായ ഭാഗമാണ് മനുഷ്യൻ. മനുഷ്യനിലാണ് വർദ്ധിക്കുന്ന സങ്കീർണ്ണതയുടെ രൂപത്തിലുള്ള പരിണാമം ഉച്ചസ്ഥിതിയിലെത്തുന്നത്.

വലിപ്പം മുതലായവ അളക്കുന്നതിനുപയോഗിക്കുന്ന അളവുകോലിൽ നിന്നും തികച്ചും വ്യത്യസ്തമാണിത്. കഴിഞ്ഞ കാലത്ത്, പരമാണുക്കൾ മുതൽ നക്ഷത്രങ്ങൾ വരെയുള്ള പ്രപഞ്ചവസ്തുക്കളെയാണ് നാം പരിഗണിച്ചിരുന്നത്. മനുഷ്യനെ പ്രപഞ്ച സംവിധാനത്തിലെ തികച്ചും അപ്രധാനമായ ഒന്നായിട്ടാണ് അന്ന് കണ്ടിരുന്നത്. എന്നാൽ, തീവ്രത-സങ്കീർണ്ണത എന്നീ അളവുകോലുകൾ പ്രയോഗിച്ച് പരിശോധിച്ചാൽ, അനന്തവിസ്തൃതമായ സൗരയൂധങ്ങളും നക്ഷത്രങ്ങളുമൊന്നും, മനുഷ്യന്റെ മസ്തിഷ്ക്കത്തോളം സങ്കീർണ്ണമല്ല. പ്രപഞ്ചവുമായി താരതമ്യപ്പെടുത്തിയാൽ, മനുഷ്യൻ വലിപ്പത്തിൽ ഗണ്യമല്ലെങ്കിലും, ഏറ്റവും അധികം പുരോഗമനം നേടിയതും, സമ്പൂർണ്ണവുമായ ജീവിയാണെന്ന് ശാസ്ത്രം വിലയിരുത്തുന്നു. അനന്തതയെ, ഏറ്റവും ചെറുതെന്നോ, ഏറ്റവും വലുതെന്നോ അഥവാ ഒരു സംഖ്യയായോ കാണേണ്ടതല്ല. അനവരതം പിന്മാറിക്കൊണ്ടിരിക്കുന്ന സങ്കീർണ്ണതാ കേന്ദ്രം എന്ന് അനന്തതയെ ഗ്രഹിക്കുന്നതാണ് അഭികാമ്യം.

ജീവൻ, പ്രപഞ്ചത്തിലെ ഒരു ആകസ്മികതയല്ല. തന്മാത്രകളുടെ പ്രയാണത്തിൽനിന്നും ഉതിർന്ന ഒരു അബദ്ധമല്ല മനുഷ്യൻ; മറിച്ച് സോദ്ദേശകമായ പ്രപഞ്ച പരിണാമത്തിലെ ഏറ്റവും പുരോഗമിച്ച ബിന്ദുവാണ്. ജീവന്റെ ഉദയവും മനുഷ്യകുലത്തിന്റെ ഉദയവും പ്രപഞ്ച ചരിത്രത്തിലെ രണ്ട് സുപ്രധാന സംഭവങ്ങളാണ്. എങ്കിലും ഈ പരിവർത്തന സംഭവങ്ങൾ നമ്മുടെ ബുദ്ധിയുടെ പരിധിയിൽനിന്നു പുറത്താണ്. ഇതുതന്നെയാണ് വസ്തുക്കളുടെ യഥാർത്ഥ സ്വഭാവം എന്ന് Teilhard കരുതുന്നു:

> "മറ്റേതു ജീവിയുടെയും കാര്യത്തിലെന്നപോലെ, മനുഷ്യന്റെ ഉദ്ഭവം, അവയുടെ സ്വഭാവമനുസരിച്ചും, ലഭ്യമായ ലഘു അറിവുകൾ എത്ര പെരുപ്പിച്ചു നോക്കിയാലും, നേരിട്ടുള്ള പരീക്ഷണങ്ങൾക്കു വിധേയമാകുന്ന ഒന്നല്ല."[28]

മനുഷ്യോല്പത്തി അജ്ഞാതമായി നിലനില്ക്കുന്നുവെങ്കിലും, മനുഷ്യഗണം, അതു പ്രത്യക്ഷപ്പെട്ട കാലം മുതൽ, ജന്തുക്കളുടെ മറ്റേതു ഗണവുംപോലെ പെരുമാറുന്നു എന്നത് നമുക്ക് അറിവുള്ളതാണ്. പ്രകൃതിയുടെ മറ്റു ഭാഗങ്ങളെപ്പോലെ മനുഷ്യവർഗ്ഗവും ഒരു പരിണാമപ്രക്രിയയുടെ ഫലമാണ്. എന്നാൽ മനുഷ്യഗണം, ശൈശവദശയിൽനിന്ന് കൗമാരത്തിലേക്കു കടന്നപ്പോൾ, പുതിയ ചില പ്രത്യേക സവിശേഷതകൾ പ്രകടമാക്കി.

a) ഭൂമിയിൽ അസാമാന്യമായ ഒരു വളർച്ചയും വികാസവും.

b) തരംതിരിവുകളിൽ തീവ്ര ഗതിവേഗം.

c) ഗണത്തിന്റെ മുളപ്പിക്കലിലെ അദ്ഭുതാവഹമായ നിർബ്ബന്ധബുദ്ധി.

d) ശിഖരങ്ങളും ഒരു ചെറുകേന്ദ്രവും തമ്മിലുള്ള അസാധാരണ കൂട്ടിയിണക്ക്.[29]

സാമൂഹ്യവൽക്കരണം അഥവാ, ചരിത്രപരമായി സ്വതന്ത്രവും വ്യക്തിനിഷ്ഠവുമായ സൂക്ഷ്മകണങ്ങളിലൂടെയുള്ള സഹവാസം എന്നത്, പരിണാമത്തെ നയിക്കുന്ന അടിസ്ഥാന പ്രക്രിയയുടെ തുടർച്ച മാത്രമാണ്; അതിന്റെ സങ്കീർണ്ണത വർദ്ധിച്ചു വരികയും ചെയ്യും.

ഭൗതിക പ്രപഞ്ചം, പ്രകൃതി, ജീവൻ, സാമൂഹ്യ-രാഷ്ട്രീയ-സാമ്പത്തിക ക്രമം - എല്ലാം പ്രപഞ്ചത്തിലെ അടിസ്ഥാന ചലനത്തിലുൾപ്പെട്ടതാണ്; മനുഷ്യജാതിയും ഈ ചലനത്തിന്റെ ഭാഗമാണ്; അതിനു ബാഹ്യമായുള്ളതല്ല.

> "ഈ വീക്ഷണത്തിൽനിന്നു നിരീക്ഷിച്ചാൽ, ഗോത്രങ്ങൾ, രാജ്യങ്ങൾ, സാമ്രാജ്യങ്ങൾ തുടങ്ങി ആധുനിക രാഷ്ട്രങ്ങൾ വരെ ... ജന്തുവർഗ്ഗങ്ങളെ സൃഷ്ടിച്ച യന്ത്രഘടനയുടെ ഒരു തുടർക്കഥ മാത്രം.[30]

Teilhard-ന്റെ വീക്ഷണത്തിൽ, "മനുഷ്യ വ്യക്തിവൈഭവം" അതായത്, ഓരോ വ്യക്തിക്കും അവനവന്റെ പൂർണ്ണത തേടുന്നതുവഴി പൂർണ്ണത നേടാമെന്നുള്ളത് ഒരു മരീചികയാണ്; മിഥ്യാധാരണയാണ്. സമൂഹാന്തരീക്ഷം, ഓരോ വ്യക്തികൾക്കും 'പൂർണ്ണത' കൈവരിക്കാൻ നൽകപ്പെട്ടിട്ടുള്ളതല്ല. നേരെമറിച്ച്, സമൂഹം തന്നെ പൂർണ്ണതയും സാഫല്യവും കൈവരിക്കുമ്പോഴാണ്, വ്യക്തിയുടെ പൂർണ്ണത ഉണ്ടാകുന്നതെന്ന്, സാമൂഹ്യവൽക്കരണത്തിന്റെ സമ്മർദ്ദം നമുക്കു പറഞ്ഞു തരുന്നു. ജനസംഖ്യാ വർദ്ധനവിന്റെ സമ്മർദ്ദം, തിങ്ങിഞെരുങ്ങുന്ന നഗരങ്ങൾ, സംവേദനത്തിനു വിഘാതമാകുന്ന സ്ഥലകാലങ്ങളെ ഭഞ്ജിക്കുന്ന സാങ്കേതികവിദ്യ, ഇവയെല്ലാംകൂടി മനുഷ്യരാശിയെ അമർത്തി ഞെരുക്കിയിരിക്കുന്നു; ഭൂമിയിലെ മനുഷ്യരാശിക്ക് സൂക്ഷ്മമായ പരിണാമം വരുത്തുകയും ചെയ്യുന്നു. വസ്തുവിനെ ഞെരുക്കുന്നത് ജീവിഗണത്തിൽ പുതിയ പ്രതികരണങ്ങൾ സൃഷ്ടിക്കുന്നു. ഒറ്റ 'ജീവി'യായി കരുതപ്പെടുന്ന മനുഷ്യരാശിയെയാണ് ഇങ്ങനെ ഞെരുക്കുന്നത്. വിഭവങ്ങൾ ചുരുങ്ങുകയും, ജനസംഖ്യ വർദ്ധിക്കുകയും ചെയ്യുന്നത്, ഇത്തരം സമ്മർദ്ദങ്ങൾ, ബൃഹത്തും തീവ്രവുമായ ഒരു പരിണാമത്തിലേക്ക് സമസ്ത മനുഷ്യരാശിയെയും കൊണ്ടുപോകുന്നതിന്റെ അടയാളമാണ്.

"നാം ഭയപ്പെടുന്ന ഗ്രഹപരിണാമം, അതിന്റെ ഫലത്തിന്റെ അടിസ്ഥാനത്തിൽ വിലയിരുത്തിയാൽ, മനുഷ്യന്റെ പരിണാമ പ്രക്രിയയുടെ തുടർച്ചയാണ്."[31]

അതുകൊണ്ട് ശാസ്ത്രത്തെയും സാങ്കേതികവിദ്യയെയുംപറ്റി നാം ബേജാറാകേണ്ടതില്ല എന്നാണ് Teilhard പറയുന്നത്. നാം അനുഭവിക്കുന്ന വേദന, വളർച്ചയുടേതാണ്.

> "സത്യത്തിൽ, ഇപ്പോൾ നമ്മൾ ചെയ്യുന്നതെന്താണെന്നു നിരീക്ഷിച്ചാൽ മൊത്തത്തിൽ, നമ്മിൽനിന്നും നമ്മെത്തന്നെ അകറ്റി, വികേന്ദ്രീകരണമാണ് നടക്കുന്നത്. ഇത് ഉയർന്ന നിലയിലുള്ള ഒരു പുതിയ തുടക്കമാണ്. ജീവനെ ഉളവാക്കുന്ന അണുനിർമ്മാണത്തിൽ നിന്നാണ് നമ്മെ അകറ്റുന്നത്. മനന-മനസാക്ഷിയുടെ വിത്തുകൾ നിർമ്മിക്കുന്നതിന്റെ കൊടുമുടിയിൽ എത്തിയശേഷം, ഈ പ്രക്രിയ ഇപ്പോൾ ഈ മനന വിത്തുകളെ ഗണങ്ങളാക്കുകയും, ഉദ്ഗ്രഥിപ്പിക്കുകയും ചെയ്യുന്നു. മനുഷ്യനുശേഷം, നമുക്ക് മനുഷ്യരാശിയെ ലഭിക്കുന്നു."[32]

ഒരു പ്രപഞ്ചോദയമാണിപ്പോൾ സംഭവിക്കുന്നതെങ്കിൽ, അധിനിവേശ വികാസം, ശാസ്ത്ര-സാങ്കേതിക വിദ്യ എന്നിവയുടെ ശക്തമായ പ്രാഭവം എന്നിവ സമ്പൂർണ്ണ വികാസത്തിന്റെ അടയാളങ്ങളാണെങ്കിൽ, മനുഷ്യവംശത്തെ കുറെക്കൂടെ മെച്ചപ്പെട്ട ഘടനയിലേക്കു നയിക്കുന്ന സങ്കീർണ്ണതയാണത്. വരുത്തിവച്ച അനർത്ഥങ്ങളെപ്പറ്റി കുണ്ഠിതപ്പെടുന്നതിനു പകരം ശാസ്ത്ര സാങ്കേതിക വിദ്യകൾ ചെയ്യേണ്ടത്, ഒരു പുതിയ പന്ഥാവിലേക്കു വഴിതിരിയുകയാണ്.

ഭാവിയിൽ മനുഷ്യർ നടത്തുന്ന ഗവേഷണങ്ങൾ വഴിയാണ് ഇതിനൊരു മാർഗ്ഗം കണ്ടെത്തേണ്ടതെന്ന് Teilhard കരുതുന്നു. ഗവേഷണം എന്നാൽ ഒരു ജീവ'ഗണം' അതിന്റെ വഴിതെളിക്കുന്നതാണ്. ഇത്, പരിണാമ പ്രവാഹത്തിലെ ഒരു പ്രത്യേകതയാണ്. അങ്ങനെ 'സജീവ വസ്തുവിന്റെ അടിസ്ഥാന സ്വഭാവത്തിലൊന്നാണ് ഗവേഷണം."[33] "ഭൂമിയിൽ ചിന്ത ഉദിക്കുന്ന കാലത്തോളം

അതിനു പഴക്കമുണ്ട്."[34] ശാസ്ത്ര സാങ്കേതിക വികാസം മൂലം, കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളായി ഗവേഷണത്തിന് ഗണ്യമായ ഉത്തേജനം ലഭിച്ചിട്ടുണ്ട്. നാമിപ്പോൾ "ഗവേഷണത്തിന്റെ നൂറ്റാണ്ടി"[35]ലാണെന്ന് Teilhard ചിന്തിക്കുന്നു. തന്നെയുമല്ല, "ഗവേഷണങ്ങളിലെ സ്ഫോടനം" വർദ്ധമാനമായി വരുന്നുമുണ്ട്. പരിണാമം, ഒരു പുതിയ തുടക്കമിടുന്നു എന്നതിന്റെ അടയാളമാണിത്.

"അതിൽത്തന്നെ ശ്രദ്ധ കേന്ദ്രീകരിക്കുന്ന മനുഷ്യരാശിയിൽ, ഗവേഷണ വിദ്യാർത്ഥികളുടെയും, അവരുടെ പരസ്പര ബന്ധങ്ങളുടെയും എണ്ണം ഗണ്യമായി വർദ്ധിക്കുന്നത് യാദൃശ്ചികമല്ല."[36]

പ്രപഞ്ചത്തിൽ വികസന-കേന്ദ്രീകരണ നിയമം പ്രവർത്തിക്കുന്നതും, മനുഷ്യരാശി വ്യക്തിനിഷ്ഠയിൽ നിന്ന്, വർദ്ധമാനമായ സങ്കീർണ്ണതയിലേക്ക് പുനഃക്രമീകരിക്കപ്പെടുന്നതും തമ്മിലുള്ള സാമ്യം, Teilhard വിശദമാക്കുന്നുണ്ട്. പ്രകൃതിയിലെ ഒരു ജൈവരൂപമായ മനുഷ്യരാശി, അത് ഇനിയും എങ്ങോട്ട് നീങ്ങണം എന്ന പരിശ്രമത്തിന് തയ്യാറായിക്കൊണ്ടിരിക്കുന്നു; അതിനുശേഷം അടുത്ത അവസ്ഥയായ ഇന്ദ്രിയാതീതയിലേക്കു കുതിക്കുന്നതിനും ആയതിന് ശാസ്ത്ര-സാങ്കേതിക വിദ്യകളെ പരമാവധി ഉപയോഗിക്കുകയും, പ്രകൃതിയുടെ ഇതര ഭാഗങ്ങളെ കൂടെകൂട്ടുകയും വേണം. തന്നെത്തന്നെ അതിർലംഘിക്കുന്നതിൽ, മനുഷ്യൻ പരിണാമ പ്രവാഹത്തിൽനിന്നും വ്യതിരിക്തമാക്കുന്നില്ല; കാരണം, പരിണാമ പ്രക്രിയയുടെ വിധാതാവും നേതാവും അവൻ തന്നെയാണല്ലോ.

"കേന്ദ്രീകരണ" പ്രക്രിയയിലേക്ക് മനുഷ്യരാശി പ്രവേശിക്കുന്നു എന്നതിൽ വേദനയും അപകടസാദ്ധ്യതയുമുണ്ട്. ഈ പരിശ്രമം വിജയിക്കുമെന്ന്, വസ്തുതകളുടെ വെളിച്ചത്തിൽ ഉറപ്പുപറയാനാവില്ല. അത് പരാജയമടഞ്ഞേക്കാം. "ജീവിതം, മരണത്തെപ്പോലെ നിശ്ചിതമല്ല." ആന്തരികവും ബാഹ്യവുമായി അനിവാര്യമായ നിബന്ധനകൾ ഉറപ്പാക്കിയാൽ മാത്രമെ, പരിണാമം എന്ന പരീക്ഷണം വിജയിക്കുകയുള്ളു. ഇവിടെ Teilhard-നെത്തന്നെ അല്പം ദീർഘമായി ഉദ്ധരിക്കുന്നത് ഉചിതമാണ്; കാരണം മരണത്തിന് അഞ്ചു വർഷം മുമ്പ് അദ്ദേഹം എഴുതിയത്, നാടകീയമായി ഇന്നു പ്രസക്തമായിരിക്കുന്നു:

"ഒന്നാമത്, 'ബാഹ്യനിബന്ധനകൾ.' അതുകൊണ്ട് ഞാൻ ഉദ്ദേശിക്കുന്നത്, സമയം, വസ്തുക്കൾ, മനുഷ്യത്വപരവും പോഷകപരവുമായ ശേഖരങ്ങളാണ്. പരിശ്രമം പൂർണ്ണമാകുന്നതുവരെ നമ്മെ നിലനിർത്താൻ അവ അനിവാര്യമാണ്. മനുഷ്യരാശി പക്വത പ്രാപിക്കുന്നതിനു മുമ്പ് ഭൂമി വാസയോഗ്യമല്ലാതാകുമോ? സമയത്തിനു മുമ്പേ ആഹാരപദാർത്ഥങ്ങളുടെ ദൗർലഭ്യം നേരിടുമോ? കുറെക്കൂടെ ഗൗരവതരമായ മറ്റൊന്ന് അറിവിനെയും അഭിലാഷങ്ങളെയും അളവിലും ഗുണമേന്മയിലും സൂക്ഷിക്കുകയും, സംക്രമിപ്പിക്കുകയും വർദ്ധിപ്പിക്കുകയും ചെയ്യുന്നതിൽ കുറവുണ്ടാകുമോ? ഈ സാഹചര്യങ്ങൾ ഉണ്ടായാൽ, ഭൂമിയിൽ ജീവന്റെ പരാജയം ഉണ്ടാകുമെന്നു സാരം. അങ്ങനെ വരുന്നപക്ഷം അതിന്മേൽത്തന്നെ എല്ലാം കേന്ദ്രീകരിക്കാനുള്ള ലോകത്തിന്റെ പരിശ്രമം മറ്റേതെങ്കിലും ലോകത്ത് പ്രയോഗിക്കേണ്ടി വരും!"

അടുത്തത് ബാഹ്യനിബന്ധനകൾ. നമ്മുടെ സ്വാതന്ത്ര്യവുമായി ബന്ധപ്പെട്ട കാര്യങ്ങളാണ് ഞാൻ ഇവിടെ ഉദ്ദേശിക്കുന്നത്. ഒന്നാമത്, 'എങ്ങനെ ചെയ്യണമെന്ന അറിവ്.' ഒന്നാമത് നമ്മുടെ പാതയിൽ നേരിടേണ്ടി വരുന്ന കുടുക്കുകളും കുഴികളും (യന്ത്രവൽക്കരണം, ഭരണപരമായ പ്രതിബന്ധങ്ങൾ, ജനസംഖ്യാ വർദ്ധന, പ്രതി തെരഞ്ഞെടുപ്പുകൾ മുതലായവ) അതോടൊപ്പമുള്ള ബൃഹത്തായതും, എല്ലാറ്റിനെയും സംയുക്തത്തിലേക്കു നയിക്കുന്നതുമായ ഘടകങ്ങൾ എന്നിവ. രണ്ടാമത്, പ്രവർത്തിക്കാനുള്ള ഇച്ഛാശക്തി – അതാണ് ഏറ്റം നിർണ്ണായകമായത് – പ്രതിബന്ധങ്ങൾ കൊണ്ടോ, നിരുത്സാഹപ്പെടുത്തൽ കൊണ്ടോ ഭയംകൊണ്ടോ പുറകോട്ടു മാറാത്ത ശക്തമായ നിലപാട്."[37]

സമീപകാലത്തെ പാശ്ചാത്യ ചിന്താധാരയിലെ അതികായന്മാരാണ് Whitehead, Teilhard എന്നിവർ. ഇതുവരെ ലഭിച്ചതിലധികം ശ്രദ്ധ അവർക്കു ലഭിക്കേണ്ടിയിരിക്കുന്നു. മനുഷ്യവംശത്തെയും പ്രകൃതിയെയും ഉൾക്കൊള്ളുന്ന Teilhard ന്റെ വീക്ഷണം, വി. ത്രിത്വത്തിന്റെ സൃഷ്ടി-പരിത്രാണ പശ്ചാത്തലത്തിൽ പ്രതിഷ്ഠിക്കേണ്ടതാണ്. ഇവിടെയാണ് നിസ്സായിലെ ഗ്രീഗോറിയോസിന്റെ പരമ്പരാഗത ക്രിസ്തീയ പ്രപഞ്ചഘടനാശാസ്ത്രം താല്പര്യമുണർത്തുന്നതും, പ്രസക്തമാകുന്നതും. (തുടരും)



**പ. കാതോലിക്കാ ബാവായുടെ മുപ്പത്തിയാറാം മെത്രാഭിഷേക വാർഷിക ദിനത്തിൽ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് പരുമല ആശുപത്രി ചാപ്പലിൽ വി. കുർബ്ബാന അർപ്പിച്ചു.**

## ഓർമ്മചിത്രം



**പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ 1953 മെയ് 15-നു അഞ്ചു പേരെ കോട്ടയം ഏലിയാ ചാപ്പലിൽ വച്ചു മെത്രാപ്പോലീത്തന്മാരായി വാഴിച്ചു. അന്നത്തെ സുന്നഹദോസ് അംഗങ്ങളുടെ ഈ ഫോട്ടോ ദേവലോകം അരമനയിൽ വച്ച് പിന്നീട് എടുത്തതാണ്. മുൻനിരയിൽ ഇടത്തു നിന്നും അലക്സിയോസ് മാർ തേവോദോസ്യോസ്, ഔഗേൻ മാർ തീമോത്തിയോസ്, പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ, കുറിയാക്കോസ് മാർ ഗ്രീഗോറിയോസ്, തോമ്മാ മാർ ദീവന്നാസ്യോസ്. പിൻനിരയിൽ ഇടത്തു നിന്നും ദാനിയേൽ മാർ പീലക്സീനോസ്, മാത്യൂസ് മാർ കൂറിലോസ് (പ. മാത്യൂസ് രണ്ടാമൻ കാതോലിക്കാ), പത്രോസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ അത്താനാസിയോസ് (പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ).**



**കാലം ചെയ്ത ഗീവർഗീസ് മാർ ഈവാനിയോസും 2010-ൽ മെത്രാൻ സ്ഥാനമേറ്റ വൈദികരും.**

## അതിജീവനത്തിന്റെ നൂറ്റാണ്ടുകൾ - 13

# അന്നുമുതൽ ഇന്നുവരെ: കോടതികൾ പറഞ്ഞത്

### ഡോ. എം. കുര്യൻ തോമസ്

**ക്രി**സ്തുവർഷം 1665-ൽ മലങ്കരയിലേയ്ക്കു കടന്നുവന്ന യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദിൽ ആരംഭിച്ചതാണ് മലങ്കര-അന്ത്യോഖ്യാ ബന്ധം. അത് *സഹായത്തിന്റെ ദൗത്യം* (Mission of Help) മാത്രം ആണെന്നു പ്രഖ്യാപിച്ചത് അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് മാർ ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ പ്രഥമൻ ആണ്. ഏതാണ്ട് ഒരു നൂറ്റാണ്ടിനു ശേഷം പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ ഇഗ്നാത്തിയോസ് ഗീവർഗീസ് ത്രിതീയൻ മുതലുള്ള അന്ത്യോഖ്യാ പാത്രിയർ ക്കീസുമാർ അതിനെ *അധികാരത്തിനുള്ള അധിനിവേശം* (Invasion for Domination) ആയി പരിവർത്തനം ചെയ്ത് മലങ്കരയുടെ സമഗ്രാധിപത്യം - വിശിഷ്യാ ലൗകിക ഭരണം - പിടിച്ചെടുക്കാനുള്ള ശ്രമമാരംഭിച്ചു. അടുത്ത ഒരു നൂറ്റാണ്ട് മലങ്കര നസ്രാണികൾ ഈ ശ്രമം അംഗീകരിക്കാതെ ചെറുത്തുനിന്നു.

1836-ൽ മലങ്കര നസ്രാണികൾ ഐക്യകണ്ഠമായി *മാവേലിക്കര പടിയോല* യിലൂടെ ബ്രിട്ടീഷ് മിഷനറിമാർ പ്രൊട്ടസ്റ്റന്റ് വിശ്വാസം നിരാകരിക്കുകയും 1818-ൽ ആരംഭിച്ച ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റ് ബന്ധം അവസാനിപ്പിക്കുകയും ചെയ്തു. ഇതിനെ തുടർന്ന് അപൂർവം മലങ്കര നസ്രാണികൾ മാത്രമാണ് ആംഗ്ലിക്കൻ സഭയിൽ ചേർന്ന് സഭയിൽനിന്നും വിട്ടുപോയത്. എന്നാൽ ഈ സംഭവം പ്രൊട്ടസ്റ്റന്റ് അനുഭാവമുള്ള കുറച്ചു *ചോറ്റുവേദക്കാരെ* സഭയ്ക്കുള്ളിൽ സൃഷ്ടിച്ചു. പക്ഷേ അങ്ങിനെ സഭവിട്ടുപോയ ആംഗ്ലിക്കൻ സുറിയാനിക്കാരുടെ എണ്ണം അംഗുലീ പരിമിതമായിരുന്നു. അതേ സമയം തങ്ങളുടെ സാമ്രാജ്യത്വ മോഹങ്ങൾക്ക് എതിരുനിന്നവർക്ക് നേതൃത്വം നൽകിയ അന്നത്തെ മലങ്കര മെത്രാനായിരുന്ന ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായെ ബ്രിട്ടിഷ് അധികാരികൾ തങ്ങളുടെ കൊളോണിയൽ മുഷ്ക്കരത്വം ഉപയോഗിച്ചു അതികഠിനമായി പീഡിപ്പിച്ചു. ചോറ്റുവേദക്കാരും വ്യക്തിപരമായ കാരണങ്ങളാൽ അദ്ദേഹത്തെ എതിർത്തിരുന്ന നസ്രാണികളും ആ കൂടെ കൂടി.

ഈ സമയത്ത് 1843-ൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് പരദേശത്തു പോയി മേല്പട്ടസ്ഥാനമേറ്റു. ആംഗ്ലിക്കൻ മിഷണറിമാർക്കുവേണ്ടി കൂലിയെഴുത്തുനടത്തി തക്സാ തിരുത്തിയ പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ സഹോദര പുത്രനായിരുന്നു ഇദ്ദേഹം. അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും ഇദംപ്രഥമമായി മെത്രാൻപട്ടമേറ്റ നസ്രാണിയായ അദ്ദേഹം തുടർന്ന് മലങ്കര മെത്രാൻ സ്ഥാനത്തിനു അവകാശവാദമുന്നയിച്ചു. അതിന് ഉപോൽബലകമായി അദ്ദേഹം ഉയർത്തിയ ഏകവാദം തന്നെ ആ സ്ഥാനത്ത് അന്ത്യോഖ്യാ പാത്രിയർക്കീസ് നിയമിച്ചിട്ടുണ്ടെന്നും മലങ്കര മെത്രാപ്പോലീത്തായെ *ആക്കാനും നീക്കാനുമുള്ള അധികാരം* അന്ത്യോഖ്യാ പാത്രിയർക്കീസിനാണെന്നും ഉള്ള അതുവരെ കേട്ടുകേഴ്വിപോലും ഇല്ലാത്ത വാദവും ആയിരുന്നു. ഇതേകാലത്ത് 1846-ൽ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് അവകാശവാദം ഉന്നയിച്ചുകൊണ്ട് പരദേശത്തുനിന്നും യൂയാക്കീം മാർ കൂറിലോസ് എന്നൊരു മെത്രാൻ എത്തി. അദ്ദേഹത്തിന്റെ അവകാശവാദത്തിന്റെ പിൻബലവും അന്ത്യോഖ്യാ പാത്രിയർ ക്കീസിന്റെ നിയമനാധികാരം ആയിരുന്നു.

ഇത് അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കരയിൽ ഏതെങ്കിലും തരത്തിലുള്ള അധികാരം ഉണ്ടെന്നു ആരെങ്കിലും അംഗീകരിക്കുന്ന പ്രഥമ നടപടിയായിരുന്നു. അന്നു മുതലാണ് മലങ്കരയിൽ വ്യവഹാര പരമ്പരകൾ ആരംഭിക്കുന്നത്. അന്ത്യോഖ്യാ പാത്രിയർക്കീസിന് ആത്മീയ അധികാരം മലങ്കര അംഗീകരിച്ചു കൊടുത്തപ്പോൾ അതിലുപരി ലൗകീക അധികാരവും ദൈനംദിനഭരണവും കൂടി കൈക്കലാക്കാനുള്ള പാത്രിയർക്കീസന്മാരുടെ അതിമോഹമാണ് ഈ വ്യവഹാരങ്ങൾ ഒന്നര നൂറ്റാണ്ടോളം തുടരാൻ ഇടയാക്കിയത്.

മലങ്കരയുടെ സമസ്താധികാരവും തങ്ങൾക്കാണെന്ന അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ അവകാശവാദങ്ങൾക്കെതിരായി 1848 മുതൽ വിവിധ വ്യവഹാരങ്ങളിലൂടെ സ്ഥാപിക്കപ്പെട്ടതും പടിപടിയായി കൂടുതൽ വ്യക്തത വന്നതുമായ വസ്തുതകളെ ഇപ്രകാരം സംഗ്രഹിക്കാം.

1. മലങ്കര മെത്രാപ്പോലീത്താ ഒരു സ്വദേശി ആയിരിക്കണം.
*(1848-ലെ കൊല്ലം പഞ്ചായത്തു വിധി)*

2. അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരയിൽ ലൗകീക അധികാരം ഇല്ല.

3. മലങ്കര മെത്രാപ്പോലീത്തായ്ക്ക് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൈവെപ്പും ജനത്തിന്റെ തിരഞ്ഞെടുപ്പും തുല്യപ്രാധാന്യത്തോടെ അത്യന്താപേക്ഷിതമാണ്.

4. റിശ്ശീസായുടെ അവകാശം മലങ്കര മെത്രാപ്പോലീത്തായ്ക്കാണോ അന്ത്യോഖ്യാ പാത്രിയർക്കീസിനാണോ എന്ന് ഖണ്ഡിതമായി പറയാനാവില്ല.

*(2,3,4 - സെമിനാരിക്കേസിൽ 1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധി. കോട്ടയം ചെറിയപള്ളിക്കേസിൽ തിരുവിതാംകൂർ റോയൽ കോടതി, ആർത്താറ്റ് പള്ളിക്കേസിൽ കൊച്ചി റോയൽ കോടതി എന്നിവയുടെ സമാന വിധികൾ)*

5. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധികാരം ഏകപക്ഷീയമായി മലങ്കരയിൽ ഉപയോഗിക്കാനാവില്ല.

6. 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചവർ അതുമൂലം സഭയ്ക്ക് ഇതരരാകുന്നില്ല.
*(5,6 - 1923-ൽ തിരുവിതാംകൂർ ഹൈക്കോടതിയുടെ വട്ടിപ്പണക്കേസ് റിവ്യൂ വിധി. കുന്നംകുളം പള്ളിക്കേസിൽ കൊച്ചി ചീഫ് കോർട്ടിന്റെ സമാന വിധി)*

7. മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനം സാധുവാണ്.

8. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധികാരം അസ്തമിക്കുന്ന ബിന്ദുവിലെത്തി.

9. 1934-ൽ പാസാക്കിയ മലങ്കരസഭാ ഭരണഘടന സാധുവാണ്.
*(7,8,9 - 1958-ൽ സമുദായക്കേസിലെ സുപ്രീം കോടതി ഭരണഘടനാ ബഞ്ച് ശരിവെച്ച വിധി)*

10. 1912-ൽ അബ്ദേദ് മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസ്, മലങ്കരസഭയിൽ മെത്രാന്മാരെ വാഴിക്കുന്നതിനും മൂറോൻ കൂദാശ ചെയ്യുന്നതിനും മറ്റ് ആത്മീയ കാര്യങ്ങൾ നടത്തുന്നതിനുമുള്ള അധികാരം നൽകിക്കൊണ്ട് കാതോലിക്കേറ്റ് പുനരുദ്ധരിക്കുകയും പുനഃസ്ഥാപിക്കുകയും ചെയ്തിട്ടുണ്ട്.

11. മലങ്കരസഭ 1934-ലെ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ളത്ര എപ്പിസ്കോപ്പൽ ആണ്.

12. 1934-ലെ മലങ്കരസഭാ ഭരണഘടന ഇടവക പള്ളിക്കാര്യങ്ങളെയും നിയന്ത്രിക്കുന്നതും പ്രാബല്യത്തോടെ നിലനിൽക്കുന്നതുമാണ്.

13. മലങ്കരസഭയുടെ പൊതുസ്വത്തുക്കൾ 1958 വിധിപ്രകാരം മലങ്കര മെത്രാപ്പോലീത്തായിലും മറ്റും നിക്ഷിപ്തമായിരിക്കും.

14. ഈ സഭയിൽ എല്ലാ സ്ഥാനികളും 1934-ലെ ഭരണഘടനയ്ക്കു വിധേയരായിരിക്കും, അവർ ഭരണഘടന സത്യം ചെയ്തു സ്വീകരിക്കുകയും വേണം.
*(10, 11, 12, 13, 14 - 1995-ൽ രണ്ടാം സമുദായക്കേസിലെ സുപ്രീം കോടതി വിധി)*

15. കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനം മൂലം പാത്രിയർക്കീസിന്റെ അധികാരങ്ങൾ അസ്തമനാവസ്ഥയിലായി.

16. 1995-ലെ സുപ്രീം കോടതി വിധി ഇടവകപ്പള്ളികൾക്ക് ബാധകമാണ്.

17. 1934-ലെ മലങ്കര സഭാ ഭരണഘടനയനുസരിച്ചു മാത്രം ഇടവകപ്പള്ളികൾ ഭരിക്കപ്പെടണം.

18. പള്ളിയും, സെമിത്തേരിയും ആർക്കും പിടിച്ചെടുക്കാവുന്നതല്ല. ഇത് ഇടവകാംഗങ്ങളിൽ നിലനിൽക്കേണ്ടതാണ്.

19. 2002-ലെ യാക്കോബായ ഭരണഘടന അസാധുവാണ്.

20. 1934-ലെ മലങ്കര സഭാ ഭരണഘടന ഒഴികെയുള്ള ഉടമ്പടികളുംമറ്റും ഇടവകപ്പള്ളി ഭരണത്തിനു ഉപയോഗിക്കാൻ പാടില്ല.

21. മലങ്കര മെത്രാപ്പോലീത്താ സ്ഥാനം കൂടി വഹിക്കുന്ന പൗരസ്ത്യ കാതോലിക്കാ മലങ്കര സഭയുടെ ആത്മീകവും ലൗകീകവും കൗദാശികവുമായ പരമാധികാരിയാണ്

(*15, 16, 17, 18, 19, 20, 21 - കോലഞ്ചേരിപ്പള്ളിക്കേസ് എന്ന മൂന്നാം സമുദായ ക്കേസിൽ 2017-ലെ സുപ്രീം കോടതി ഡിവിഷൻ ബഞ്ചിന്റെ വിധി*)

22. 2017 ജൂലൈ 3-ലെ സുപ്രീകോടതി വിധി, ഈ വിഷയത്തിലെ അന്തിമ വിധിയാണ്.

23. 2017 ജൂലൈ 3-ലെ സുപ്രീകോടതി വിധിയിൽ പരാമർശിച്ചിരിക്കുന്ന വിഷയങ്ങൾ ഇന്ത്യയിൽ ഒരു കോടതിയും പരിഗണിക്കാൻ പാടില്ല.

(*22,23 - കണ്യാട്ടുനിരപ്പ് പള്ളിക്കേസിൽ 2019-ലെ സുപ്രീം കോടതി ഡിവിഷൻ ബഞ്ചിന്റെ വിധി*)

1848 മുതൽ 172 വർഷങ്ങൾകൊണ്ട് മുൻകോടതിവിധികൾ ശരിവെച്ചു ക്രമാനുസൃതം പുരോഗമിച്ച മലങ്കര സഭാ വ്യവഹാര പരമ്പരയുടെ ആകെത്തുക താഴെ പറയും പ്രകാരം സംഗ്രഹിക്കാം.

1. മലങ്കര സഭയും അതിന്റെ ഇടവകപ്പള്ളികളും 1934-ൽ പാസാക്കിയതും കാലാകാലങ്ങളിൽ ഭേദഗതി വരുത്തുന്നതുമായ സഭാ ഭരണഘടനപ്രകാരം മാത്രം ഭരിക്കപ്പെടണം. ഈ ഭരണഘടനയോടു വിധേയത്വം പ്രഖ്യാപിച്ചവർക്കു മാത്രമേ സഭാ സ്ഥാനികളാകാൻ അവകാശമുള്ളു.

2. കാതോലിക്കേറ്റിന്റെ സ്ഥാപനത്തോടെ അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കര സഭമേലുള്ള (ആത്മീയ) അധികാരം ശൂന്യമാകുന്ന ബിന്ദുവിലെത്തി.

3. പൗരസ്ത്യ കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്തായുടെ അധികാരംകൂടി വഹിക്കുന്നതിനാൽ അദ്ദേഹം മലങ്കരസഭയുടെ ആത്മീകവും ലൗകീകവും കൗദാശികവുമായ അദ്ധ്യക്ഷനാണ്.

4. മലങ്കര മെത്രാപ്പോലീത്താ ഒരു സ്വദേശി ആയിരിക്കണം.

5. മലങ്കര സഭയിൽ യാതൊരു വിധത്തിലുള്ള സമാന്തരഭരണവും പാടില്ല.

6 മലങ്കരസഭയുടേയും ഇടവക പള്ളികളുടേയും സ്വത്തുക്കൾ വിഭജനാതീതമാണ്.

7. ഈ വിധികളിലെ നിശ്ചയങ്ങൾ ഇനി ഇന്ത്യയിൽ മറ്റൊരു കോടതിയും പരിഗണിക്കാൻ പാടില്ല.

ചരുക്കത്തിൽ, 1934 സഭാ ഭരണഘടനപ്രകാരം കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്താ ഭരിക്കുന്ന, എപ്പിസ്ക്കോപ്പൽ-ജനായത്ത സ്വഭാവങ്ങൾ സമഞ്ജസിച്ച, വിദേശ ഭരണ ഇടപെടലുകൾ നിഷിദ്ധമായ ഒരു ദേശീയ സഭയാണ് മലങ്കര സഭയെന്ന് പടിപടിയായി ഇന്ത്യയിലെ നീതിന്യായ കോടതികൾ കണ്ടെത്തി ഇക്കാലത്തിനിടയിൽ അനേകം വിധികളിലൂടെ വ്യക്തമാക്കി. ഓരോ വിധിയും മുമ്പുള്ള വിധികൾ വിശദീകരിച്ചും കൂടുതൽ വ്യക്തത വരുത്തിയുമാണ് ഉണ്ടായിട്ടുള്ളതെന്ന വസ്തുതയും ശ്രദ്ധേയമാണ്

1686-ലെ ചെങ്ങന്നൂർ സുന്നഹദോസ് മുതൽ പലഘട്ടങ്ങളിലായി മലങ്കര നസ്രാണികൾ അന്ത്യോഖ്യാ പാത്രിയർക്കീസിനെ *വേദതലവൻ* ആയി അംഗീകരിച്ചിരുന്നു. നാമമാത്രമായ ആ അംഗീകാരം പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ മലങ്കര മെത്രാൻ സ്ഥാനപ്രാപ്തിയോടെ *ആത്മീയ മേലദ്ധ്യക്ഷൻ* എന്ന നിലയിലേയ്ക്ക് ഉയർന്നു. അതിനും അപ്പുറം മലങ്കരയുടെ

**ഇന്ത്യൻ ഭരണഘടനയേയും നീതിന്യായ വ്യവസ്ഥയേയും അവഹേളിക്കുന്ന സെമിത്തേരി നിയമം. സമാനമായി ഇപ്പോൾ ആരാധനാ സ്വാതന്ത്ര്യ നിയമത്തിനു വേണ്ടിയുള്ള പ്രക്ഷോഭണങ്ങൾ... ചുരുക്കത്തിൽ ഒന്നര നൂറ്റാണ്ടിലധികം കാലത്തിനിടയിൽ നീതിന്യായ കോടതികൾ വിശദമായി പരിശോധിച്ച് വ്യാഖ്യാനിച്ച് സ്ഥാപിച്ചിട്ടുള്ള വസ്തുതകളെ അപ്രസക്തമാക്കാൻ കളമൊരുക്കുന്ന നടപടികളാണ് വർത്തമാനകാലത്ത് നടക്കുന്നത്. ഇവിടെ ഇന്ത്യൻ നീതിന്യായ സംവിധാനം, രാജ്യത്തിന്റെ ഭരണഘടനയുടെ ചട്ടക്കൂടുകൾക്കുള്ളിൽനിന്നുകൊണ്ട് പുറപ്പെടുവിച്ച വിധികളെ മറികടക്കാൻ ഒത്തുതീർപ്പു വ്യവസ്ഥകൾക്കോ നിയമനിർമ്മാണങ്ങൾക്കോ സാധിക്കുമോ എന്ന സാങ്കേതിക ചോദ്യവും പ്രസക്തമാകുന്നു.**

സമസ്താധികാരവും ലൗകീക ഭരണവും തങ്ങളുടേതാണെന്ന അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെ അവകാശവാദവും അതിനുള്ള ശ്രമങ്ങളുമാണ് ഇന്ന് മലങ്കരയിൽ ഒരു അധികാരവുമില്ലാത്ത രീതിയിൽ അവരെ എത്തിച്ചത്.

1889-ൽ അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കരയിൽ ലൗകീകാധികാരം ഇല്ലെന്ന തിരുവിതാംകൂർ റോയൽ കോടതി വിധി മറികടക്കാൻ സഭയിൽനിന്നും മെത്രാന്മാരിൽനിന്നും അവ ഉണ്ടെന്നു സമ്മതിച്ചുള്ള രജിസ്റ്റർ ഉടമ്പടികൾ കരസ്ഥമാക്കാനുള്ള അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ ശ്രമവും, അതിനായി തന്നിൽ നിക്ഷിപ്തമായ ആത്മീയ അധികാരത്തിന്റെ പരിധിയിൽ വരുന്ന മേല്പട്ട സ്ഥാനദാനം, മൂറോൻ, ശിക്ഷണം എന്നിവ വിലപേശൽ ഉപാധികളായി പാത്രിയർക്കീസന്മാർ ഉപയോഗിച്ചതുമാണ് 1912-ൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയ അധികാരം *അസ്തമിക്കുന്ന ബിന്ദു*വിലെത്തിക്കുന്ന രീതിയിൽ അന്ത്യോഖ്യയുടെ അബ്ദൽ മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസിന്റെ സഹകരണത്തോടെ മലങ്കരയിൽ ഒരു കാതോലിക്കേറ്റ് സ്ഥാപിക്കുന്നതിൽ എത്തിച്ചത്.

ഒരു നൂറ്റാണ്ടു മുമ്പാണ് ഇത് സംഭവിച്ചത്. പക്ഷേ ഈ യാഥാർത്ഥ്യം മനസിലാക്കാതെ അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കരയുടെ ഭൗതീക അധികാരം പിടി ച്ചെടുക്കാനും ദൈനംദിന ഭരണത്തിൽ കൈകടത്താനും തുടർന്നും നിരന്തരം ശ്രമിച്ചു. അതോടൊപ്പം പാത്രിയർക്കീസിന്റെ *ആത്മീയ അധികാരത്തിന്റെ* മറവിൽ മലങ്കരയിൽ *നിയമരഹിത അവസ്ഥ* (Anarchy) സൃഷ്ടിച്ച് *തൻ കാര്യം* നേടുവാൻ ചിലർ ശ്രമിക്കുന്നു എന്നതും സത്യമാണ്.

ഇത്തരുണത്തിൽ 2017-ലെ സുപ്രീം കോടതിയുടെ ഒരു പരാമർശനം ശ്രദ്ധേയമാണ്.

> ... 1995-ലെ വിധിക്ക് ശേഷം സൃഷ്ടിക്കപ്പെട്ട അവസ്ഥയ്ക്ക് പാത്രിയർക്കീസ് വിഭാഗത്തെ കുറ്റപ്പെടുത്തേണ്ടിയിരിക്കുന്നു. പള്ളിയുടെ സ്വത്തുക്കൾ 1934-ലെ ഭരണഘടനപ്രകാരം ഭരിക്കപ്പെടേണ്ടതാണ്. ബന്ധപ്പെട്ട എല്ലാവർക്കും ബാധകമായ 1995-ലെ വിധിയെ പാത്രിയർക്കീസ് വിഭാഗം ബഹുമാനിച്ചിട്ടില്ല. ഹൈക്കോടതിയിൽ, കാതോലിക്കാപക്ഷം റിട്ട് ഹർജികൾ ഫയൽ ചെയ്തത് പാത്രിയർക്കീസും (അദ്ദേഹത്തിന്റെ അനുയായികളും) 1995-ലെ വിധി ലംഘിച്ച് വികാരി മുതലായവരെ നിയമിക്കുന്നത് തടയുന്നതിനു വേണ്ടിയായിരുന്നു...

ഈ *നിയമരാഹിത്യ അവസ്ഥ* നിലനിർത്താനുള്ള ശ്രമങ്ങളാണ് ഇന്നും തുടരുന്നത്. ഇന്ത്യൻ ഭരണഘടനയേയും നീതിന്യായ വ്യവസ്ഥയേയും അവഹേളിക്കുന്ന സെമിത്തേരി നിയമം. സമാനമായി ഇപ്പോൾ ആരാധനാ സ്വാതന്ത്ര്യ നിയമത്തിനു വേണ്ടിയുള്ള പ്രക്ഷോഭണങ്ങൾ... ചുരുക്കത്തിൽ ഒന്നര നൂറ്റാണ്ടിലധികം കാലത്തിനിടയിൽ നീതിന്യായ കോടതികൾ വിശദമായി പരിശോധിച്ച് വ്യാഖ്യാനിച്ച് സ്ഥാപിച്ചിട്ടുള്ള വസ്തുതകളെ അപ്രസക്തമാക്കാൻ കളമൊരുക്കുന്ന നടപടികളാണ് വർത്തമാനകാലത്ത് നടക്കുന്നത്. ഇവിടെ ഇന്ത്യൻ നീതിന്യായ സംവിധാനം, രാജ്യത്തിന്റെ ഭരണഘടനയുടെ ചട്ടക്കൂടുകൾ ക്കുള്ളിൽനിന്നുകൊണ്ട് പുറപ്പെടുവിച്ച വിധികളെ മറികടക്കാൻ ഒത്തുതീർപ്പു വ്യവസ്ഥകൾക്കോ നിയമനിർമ്മാണങ്ങൾക്കോ സാധിക്കുമോ എന്ന സാങ്കേതിക ചോദ്യവും പ്രസക്തമാകുന്നു.



# സഹോദരസ്നേഹം, ശിഷ്യത്വത്തിന്റെ അടയാളം

**പെന്തിക്കോസ്തിക്കു മുമ്പുള്ള ഞായറാഴ്ച (പുതുഞായറാഴ്ചയ്ക്കുശേഷം അഞ്ചാം ഞായർ, ക്യംതാ പെരുന്നാളിനുശേഷം ആറാം ഞായർ, സണ്ടേസ്കൂൾ ദിനം)**

**വി. യോഹന്നാൻ 13:31– 36**



**ഫാ. വിനോദ് ജോർജ്**

**(മാനേജർ, വെട്ടിക്കൽ ദയറാ)**

യേശുക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം അപ്പോസ്തോലിക ശഭ, പെന്തിക്കോസ്തി വരെയുള്ള പത്തു ദിവസങ്ങളിൽ യരുശലേമിൽ പ്രാർത്ഥനയുടെയും കാത്തിരിപ്പിന്റെയും അവസരമായി ആചരിച്ചു. അതിന്റെ സമാപനത്തിലാണ് പെന്തിക്കോസ്തി ദിവസം പരിശുദ്ധാത്മദാനമുണ്ടായത്. (അപ്പോ. പ്രവൃത്തി 2: 1 മുതൽ). അന്നത്തെ കാത്തിരിപ്പിനെ അനുസ്മരിച്ചുകൊണ്ട് സ്വർഗ്ഗാരോഹണപ്പെരുന്നാൾ തുടങ്ങി പെന്തിക്കോസ്തി ഞായറാഴ്ച വരെയുള്ള ദിവസങ്ങൾ സഭ, കാത്തിരിപ്പിന്റെ ദിവസങ്ങളായി ആചരിക്കുന്നു. ഈ ദിവസങ്ങൾ വിവാഹബന്ധത്തിൽ നിന്ന് ഒഴിഞ്ഞിരിക്കണമെന്നുള്ളതുകൊണ്ട് വിവാഹ കൂദാശ നിരോധിച്ചിട്ടുള്ളതാണ്. ഭക്ഷണത്തിന്റെ നോമ്പ് ഇല്ല.

കാത്തിരിപ്പിന്റെ ദിനങ്ങളിൽ വരുന്ന ഞായറാഴ്ചയാണ് പെന്തിക്കോസ്തിക്കു മുമ്പുള്ള ഞായർ എന്ന പേരിൽ അറിയപ്പെടുന്ന ഇന്നത്തെ ഞായറാഴ്ച. വി. വേദഭാഗം വി. യോഹന്നാൻ 13: 31-36.

**വേർപാടിന്റെ മുന്നറിവ്**

പെസഹാ പെരുന്നാളിനു മുമ്പേ താൻ ഈ ലോകം വിട്ട് പിതാവിന്റെ അടുക്കൽ പോകുവാനുള്ള നാഴിക വന്നു എന്നു അറിഞ്ഞിട്ട് (വി. യോഹ. 13:1) യേശുക്രിസ്തു തന്റെ മരണത്തെക്കുറിച്ച് ശിഷ്യന്മാരോട് ആവർത്തിച്ച് സൂചിപ്പിക്കുന്നുണ്ട്. ഇന്നത്തെ വി. വേദഭാഗത്തിൽ കർത്താവ് പറയുന്നു 'കുഞ്ഞുങ്ങളേ, ഞാൻ ഇനി കുറഞ്ഞോന്നു മാത്രം നിങ്ങളോടു കൂടെ ഇരിക്കും; നിങ്ങൾ എന്നെ അന്വേഷിക്കും; ഞാൻ പോകുന്ന ഇടത്തു നിങ്ങൾക്കു വരുവാൻ കഴിയുകയില്ല എന്നു ഞാൻ യഹൂദന്മാരോട് പറഞ്ഞതുപോലെ ഇന്നു നിങ്ങളോടു പറയുന്നു (വാ. 33).

തന്റെ പിതാവിന്റെ സന്നിധിയിലേക്ക് പോകുമെന്ന് ശിഷ്യന്മാരോട് ആവർത്തിച്ചു പറയുന്നതിന്റെ കാരണവും യേശു വ്യക്തമാക്കുന്നുണ്ട്. വി. യോഹ. 16:6-13 'ഇപ്പോഴേ, ഞാൻ എന്നെ അയച്ചവന്റെ അടുക്കൽ പോകുന്നു.. ഞാൻ പോകുന്നതു നിങ്ങൾക്കു പ്രയോജനം, ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരുകയില്ല; ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയയ്ക്കും, അവൻ വന്നു പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിനു ബോധ്യം വരുത്തും... സത്യത്തിന്റെ ആത്മാവ് വരുമ്പോഴേ, അവൻ നിങ്ങളെ സകല സത്യത്തിലും വഴിനടത്തും.'

ആത്മാവ് കേവലം ഒരു ശക്തിയോ ചൈതന്യമോ അല്ല; ഒരു ആളത്തമാണ്. വികാരങ്ങളും വിചാരങ്ങളും ഇച്ഛാശക്തിയുമുള്ള ഒരു ആളത്തം. ആത്മാവ് വിവേചിച്ചറിയുന്നു; ആത്മാവ് ദുഃഖിക്കുന്നു; ആത്മാവ് തീരുമാനങ്ങൾ ചെയ്യുന്നു. ഈ ആത്മാവിലാണ് വീണ്ടും ജനനം നടക്കുന്നത് (വി. യോഹ. 3: 3,5). ആരാധനയിൽ പ്രവർത്തിക്കേ ണ്ടതും ആത്മാവാണ് (വി. യോഹ. 4:23). ആത്മാവ് പാറക്കലീത്താ ആയി നമ്മിൽ പ്രവർത്തിക്കുന്നു. ഈ പദത്തിന് ആശ്വാസപ്രദൻ, കാര്യസ്ഥൻ, ഉപദേഷ്ടാവ്, വഴികാട്ടി എന്നെല്ലാം അർത്ഥം നൽകാം. പരിശുദ്ധാത്മാവ് ഈ നിലയിലെല്ലാമാണ് നമ്മിൽ വ്യാപരിക്കുന്നത്.

ക്രിസ്തുവിന്റെ പ്രാർത്ഥനയ്ക്ക് ഉത്തരമായി പിതാവാണ് ആത്മാവിനെ അയയ്ക്കുന്നത്. ആത്മാവിൽ കൂടിയാണ് മഹത്വവാനായ ക്രിസ്തുവിന്റെ സാന്നിധ്യവും സംസർഗ്ഗവും വിശ്വാസികൾക്ക് അനുഭവവേദ്യമാകുന്നത്. ആത്മാവ് വിശ്വാസികളെ സകല സത്യത്തിലേക്കും നയിക്കുകയും, ക്രിസ്തുവിന്റെ വെളിപാടിന്റെ സത്യങ്ങളെ മനസ്സിലാക്കിത്തരികയും ചെയ്യുന്നു. ആത്മാവ് ലോകത്തെ ന്യായം വിധിക്കുന്നു.

ക്രിസ്തീയ ജീവിതം പരിശുദ്ധാത്മാവിലുള്ള ജീവിതമാണ്. ആത്മാവിനാൽ നിറയപ്പെട്ട ആത്മാവിനാൽ നയിച്ചു നിയന്ത്രിക്കപ്പെടുന്ന ഒരു ജീവിതം (റോമർ 8:4) ആത്മാവിന്റെ ഫലങ്ങളെ പുറപ്പെടുവിക്കുവാൻ (ഗലാത്യർ 5:22) പ്രാപ്തി നൽകുകയും ചെയ്യുന്നു.

**ക്രിസ്തുവിന്റെ സ്നേഹം**

'ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണം' (വി. യോഹ. 13:34). ക്രിസ്തുവിന്റെ സ്നേഹം എന്തായിരുന്നു? എങ്ങനെയായിരുന്നു? എത്രമാത്രമായിരുന്നു? ഇത് നിർവ്വചിക്കുവാനോ വർണ്ണിക്കുവാനോ നമുക്ക് സാധിക്കുകയില്ല.

മാറ്റമില്ലാത്ത സ്നേഹം – 'ലോകത്തിൽ തനിക്കുള്ളവരെ സ്നേഹിച്ചതുപോലെ അവസാനത്തോളം അവരെ സ്നേഹിച്ചു (വി. യോഹ. 13:1).

ദിവ്യമായി സ്നേഹം – 'പിതാവ് എന്നെ സ്നേഹിച്ചതുപോലെ ഞാനും നിങ്ങളെ സ്നേഹിക്കുന്നു' (വി. യോഹ. 15:9).

സ്വാർത്ഥ ത്യാഗപരമായ സ്നേഹം – 'സ്നേഹിതന്മാർക്കുവേണ്ടി ജീവനെ കൊടുക്കുന്നതിലും അധികം സ്നേഹം ആർക്കും ഇല്ല' (വി. യോഹ. 15:13).

വേർപെടുത്താൻ കഴിയാത്ത സ്നേഹം – 'ക്രിസ്തുവിന്റെ സ്നേഹത്തിൽ നിന്ന് നമ്മെ വേർപിരിക്കുന്നതാർ; കഷ്ടതയോ സങ്കടമോ ഉപദ്രവമോ പട്ടിണിയോ നഗ്നതയോ ആപത്തോ വാളോ?' (റോമർ 8:35).

നിർബ്ബന്ധിക്കുന്ന സ്നേഹം – 'ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബ്ബന്ധിക്കുന്നു' (2 കോരി. 5:14).

ക്രൂശു മരണത്തിനു സന്നദ്ധമായ സ്നേഹം – 'ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു; ഇനി ജീവിക്കുന്നതു ഞാനല്ല ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു. ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ചു എനിക്കുവേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രേ ജീവിക്കുന്നത്' (ഗലാത്യർ 2:20)

ക്രിസ്തുവിന്റെ മരണത്താൽ വെളിപ്പെട്ട സ്നേഹം – 'അവൻ നമുക്കുവേണ്ടി തന്റെ പ്രാണനെ വെച്ചുകൊടുത്തതിനാൽ നാം സ്നേഹം എന്ത് എന്ന് അറിഞ്ഞിരിക്കുന്നു' (1 യോഹ. 3:16).

**സഹോദര സ്നേഹം**

സഹോദര സ്നേഹം യേശുവിന്റെ കല്പനകളിൽ ശ്രദ്ധേയമായതാണ്. വി. യോഹ. 13:34 'നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കണം എന്ന പൊതുയോരു കല്പന ഞാൻ നിങ്ങൾക്കു തരുന്നു.'

നിഷ്പക്ഷം (കക്ഷിരഹിതം) ആയിരിക്കണം – 'നിങ്ങൾ പരദേശിയെ സ്നേഹിപ്പീൻ; നിങ്ങളും മിസ്രയീം ദേശത്തു പരദേശികളായിരുന്നല്ലോ' (ആവർത്തനം 10:19).

നിസ്വാർത്ഥമായിരിക്കണം – 'കൂട്ടുകാരനെ നിന്നെപ്പോലെ തന്നേ സ്നേഹിക്കണം' (വി. മത്തായി 22:39).

ശിഷ്യത്വത്തിന്റെ തെളിവ് – 'നിങ്ങൾക്ക് തമ്മിൽ തമ്മിൽ സ്നേഹം ഉണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാർ എന്നു എല്ലാവരും അറിയും' (വി. യോഹ. 13:55).

ക്രിസ്തുവിന്റെ സ്നേഹിതന്മാർ ആകും – 'സ്നേഹിതന്മാർക്കുവേണ്ടി ജീവനെ കൊടുക്കുന്നതിലും അധികാമായ സ്നേഹം ഇല്ല. ഞാൻ നിങ്ങളോട് കല്പിക്കുന്നതു ചെയ്താൽ നിങ്ങൾ എന്റെ സ്നേഹിതന്മാർ തന്നേ' (വി.

യോഹ. 15:12-14).

ആത്മാർത്ഥമായിരിക്കണം (പരമാർത്ഥതയുള്ളത്) (നിര്യവ്യാജം) – 'സ്നേഹം നിർവ്യാജമായിരിക്കട്ടെ' (റോമർ 12:9).

സമൃദ്ധമായിരിക്കണം – 'കർത്താവ് നിങ്ങൾക്ക് തമ്മിലും എല്ലാവരോടുമുള്ള സ്നേഹം വർദ്ധിപ്പിച്ചു കവിയുമാറാകട്ടെ' (1 തെസ്സ. 3:12).

ഉറ്റ സ്നേഹം – 'ഹൃദയപൂർവ്വം അന്യോന്യം ഉറ്റു സ്നേഹിപ്പീൻ' (1 പത്രോസ് 1:22).

'നാം അന്യോന്യം സ്നേഹിക്ക; സ്നേഹിക്കുന്നവനെല്ലാം ദൈവത്തിൽ നിന്നു ജനിച്ചിരിക്കുന്നു' (1 യോഹ. 4:7).

'സഹോദരനെ സ്നേഹിക്കാത്തവൻ മരണത്തിൽ വസിക്കുന്നവനും കുലപാതകനും ആകുന്നു' (1 യോഹ. 3:13, 14).

പ്രവൃത്തിയാൽ സ്നേഹിക്കുക – 'നാം വാക്കിനാലും നാവിനാലും അല്ല, പ്രവൃത്തിയാലും സത്യത്തിലും തന്നേ സ്നേഹിക്കുക' (1 യോഹ. 3:18).

ദൈവത്തെ സ്നേഹിക്കുന്നവൻ കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കണം.

## കാത്തിരിപ്പിന്റെ ദിവസങ്ങളിൽ പ്രാർത്ഥനാ കൂട്ടായ്മയുമായി ശുശ്രൂഷക സംഘം

കോട്ടയം: അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷകസംഘത്തിന്റെ നേതൃത്വത്തിൽ മെയ് 13 വ്യാഴം മുതൽ 22 ശനി വരെയുള്ള കാത്തിരിപ്പിന്റെ ദിവസങ്ങളിൽ വൈകിട്ട് 7 മണി മുതൽ 8 മണി വരെ 'കാത്തിരിക്കാം, നവീകരിക്കാം' എന്ന പേരിൽ ഓൺലൈൻ പ്രാർത്ഥനാ കൂട്ടായ്മകൾ സംഘടിപ്പിക്കുന്നു. സൂം പ്ലാറ്റ്ഫോമിലും ഫെയ്സ്ബുക്ക് ലൈവിലുമായിട്ടാണ് യോഗം നടത്തുന്നത്. ഓരോ ദിവസത്തെയും പ്രാർത്ഥനകൾക്ക് വിവിധ മെത്രാസന ശുശ്രൂഷകസംഘം സമിതികൾ നേതൃത്വം നൽകും. എല്ലാ ശുശ്രൂഷക സംഘ അംഗങ്ങളും ഈ പ്രാർത്ഥനാ കൂട്ടായ്മയിൽ സംബന്ധിച്ചു അനുഗ്രഹം പ്രാപിക്കണമെന്നു ജനറൽ സെക്രട്ടറി ബിജു വി. പന്തപ്ലാവ് അറിയിച്ചു.



കരുതലുമായി വീണ്ടും കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ വൈദികൻ ഫാ. ഗീവർഗീസ് ബേബി. സുമനസ്സുകളുടെ സഹകരണത്തോടെ അൻപതിൽ പരം വീടുകളിലേക്ക് ഭക്ഷ്യകിറ്റ് വിതരണം ചെയ്തു. നിലവിൽ കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ ഊരമന താബോർ പള്ളി വികാരിയാണ് ഈ വൈദികൻ. കഴിഞ്ഞ വെള്ളപ്പൊക്കകാലത്തും അച്ചന്റെ പ്രവർത്തനങ്ങൾ ശ്രദ്ധിക്കപ്പെട്ടിരുന്നു.




തിരുവനന്തപുരം റീജനൽ ക്യാൻസർ സെന്റർ ആശുപത്രിയിൽ എത്തിയ രോഗികൾക്കും കൂട്ടിരിപ്പുകാർക്കും കാരുണ്യ വിശ്രാന്തി ഭവന്റെ സ്നേഹ ഭോജനം.



കൊല്ലം ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ കോവിഡ് രോഗികൾക്ക് അടിയന്തര ഭക്ഷ്യ കിറ്റ്, മരുന്ന് എന്നിവ മെത്രാസന വൈസ് പ്രസിഡന്റ് ഫാ. ജോസഫ് കെ. ജോൺ, ജനറൽ സെക്രട്ടറി ബഹനാൻ കൊരുത് എന്നിവർ വിവിധ വാർഡുകളിൽ വിതരണം ചെയ്യുന്നതിന് ജനപ്രതിനിധികളെ ഏല്പിച്ചു.



കോവിഡ് ബാധിതരായ ഇടവകാംഗങ്ങൾക്ക് വടക്കൻമണ്ണൂർ സെന്റ് തോമസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഭക്ഷ്യകിറ്റ് വിതരണം ചെയ്തു.

# In the world, but not of the world

## Sunday before Pentecost




**Fr. Dr. Joshi Varghese, Bhilai**

**(Diocesan Education Officer & PRO, Calcutta Diocese)**


**Evening: St. Matthew 19 : 16 - 30, Morning: St. Mark 10: 17-22, Before Holy Qurbana: Leviticus 25: 1-13, Joshua 1:5-9, Isaiah 44: 23-25, Holy Qurbana: Acts21 : 7 - 9, I Corinthians 7: 1- 2, 25 - 34, 9: 1- 10**

**St. John 17: 13 -26**

The events of Last Supper are described by St. John in chapters 13 to 17. The whole of 17th chapter of the Gospel shares the prayer of Jesus which is also known as the High Priestly Prayer.

**a. Be like a lotus**

"I am not asking you to take them out of the world, but I ask you to protect them from the evil one. They do not belong to the world, just as I do not belong to the world". (Jn 17:15,16)

The conflict between 'the world' and 'the Church' is a recurrent theme in the history of Christianity. With the Edict of Milan in 313 AD by the Emperor Constantine, a new chapter started as Christianity, from being a persecuted religion, became the official religion of the Roman empire. The royal support meant flow of wealth into the Church which gradually made some of its members greedy and more focused on worldly riches than on the Word. As a counter movement, few of the believers who wanted to keep themselves pure from the 'worldly influence' retreated into secluded areas and thus asceticism started. The early centuries also witnessed the influence of Gnostics who believed that 'general rejection of this world as a product of error and ignorance'.

St. John uses the term 'world' (êüóìïò ) to denote the created world and also in the sense of earthly possessions ,values and desires. Jesus wished that the disciples may lead a life which is not of the world. Even as we lead our life in this world, we should not allow the worldly desires to take over us. This is explained by St. John in his 1st epistle : " Do not love the world or the things in the world. The love of the Father is not in those who love the world; for all that is in the world—the desire of the flesh, the desire of the eyes, the pride in riches—comes not from the Father but from the world" (1 Jn 2:15,16).

Lotus flower may be cited as an example of being 'in the world but not of the world'. Even if the lotus plant grows in the mud and filthiest environment, the lotus flower rises above the water's surface and keeps itself untouched by the filth beneath. The Buddhist proverb 'the Lotus flower blooms most beautifully from the deepest and thickest mud" proves it. Similarly the Christians are expected to remain untouched by the filth and sin of the world around them. "Do not be conformed to this world, but be transformed by the renewing of your minds, so that you may discern what is the will of God—what is good and acceptable and perfect" (Romans 12:2). When a parent complained to a priest that 'internet has spoiled my son', the priest quipped, "it's not the internet that spoiled your child, rather he spoiled the net". What he meant was that the internet offered both good and bad and it was the child's choice to use the net to fulfill his worldly desires. The duty of a Christian is not to complain about the darkness of the world, rather to be light of the world (Mt 5:14) ' so that others may see our good works and give glory to our Father in heaven' (Mt 5:16).

**b. Children learn more from what you are than what you teach**

The whole chapter (Jn 17) can be seen as a Son's conversation with his Father. In this chapter Jesus used the word "Father" five times (Jn 17:5; 17:21; 17:24;17:11; 17:25). Jesus addressed God the Father in the most personal form as *Abba* (അപ്പാ ). The ideal Father - Son relationship can be seen in Jesus and God the Father. Many poems are written on the love of mother but the role of father is less celebrated compared to that of a mother. It is said that men are less expressive of their emotions and most of the fathers try not to express the love for their children and hide it. The changing times have made it tough to be a father as children yearn to get their desires instantly gratified and dislike being controlled. St. Pauls' exhortation "And, fathers, do not provoke your children to anger, but bring them up in the discipline and instruction of the Lord" (Eph 6:4) is much relevant in the present age.

For an ideal father – son/ daughter relationship, it should be reciprocal. The Word of God instructs the sons and daughters to be obedient to their parents. "Children, obey your parents in the Lord, for this is right. "Honor your father and mother"—this is the first commandment with a promise…" (Eph 6:1,2). Jesus is the best example of an ideal Son. He "…became obedient to the point of death- even death on a cross" (Phil 2:8). Jesus was not only obedient to His heavenly Father but also to His foster father and mother. Luke states that "Then he went down with them and came to Nazareth, and was obedient to them (Lk 2:51).

One of the reasons why children disobey/complain against parents is that they are able to see through the wide chasm between the words and deeds of their parents. How can a father or mother glued to the screen of mobile or TV effectively discourage the children from unnecessarily spending time on those electronic gadgets? How effective a drunkard would be in his attempt to bring up his son as a teetotaler? The first stories of obedience which the infant Jesus would have heard might be how Joseph obeyed the God' instructions (Mt 1:24; 2:14; 2:21; 2:22) and even undertook perilous journeys to save infant Jesus. How can a child who grew up hearing such inspiring stories of obedience of father not be an obedient son himself?

**Conclusion**

We are called to follow Jesus not to leave the world but to transform ourselves and the 'world'. Instead of being influenced by the base worldly desires we should be the salt to make it pure and also be light to dispel the darkness of the world. We are also reminded to be obedient not only to our Heavenly Father but also to be obedient to our worldly father. ❑



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






## പൾസ് ഓക്സീ മീറ്റർ നൽകി

പഴഞ്ഞി: കാട്ടകാമ്പാൽ പഞ്ചായത്തിന്റെ ആഭിമുഖ്യത്തിൽ പഴഞ്ഞി സ്കൂളിൽ ആരംഭിച്ചിരിക്കുന്ന കോവിഡ് ഡോമിസിലിയറി കെയർ സെന്ററിലേക്ക് പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രൽ ദേവാലയത്തിൽ നിന്നും ആദ്യഘട്ടം എന്ന നിലയിൽ 10 പൾസ് ഓക്സി മീറ്ററുകൾ നല്കി. ഇടവകയ്ക്ക് വേണ്ടി വികാരി ഫാ. സക്കറിയ കൊള്ളന്നൂർ, സഹവികാരി ഫാ. തോമസ് ചാണ്ടി, കൈസ്ഥാനി സുമേഷ് പി., ലിജിൻ പി ചാക്കോ , കാട്ടകാമ്പാൽ പഞ്ചായത്ത് പ്രസിഡണ്ട് രേഷ്മ, മെമ്പർമാരായ കെ. റ്റി. ഷാജൻ, മിന്റോ റെന്നി, ജിഷ്ണു, ബബിത ഷാജൻ തുടങ്ങിയവർ സംബന്ധിച്ചു



### രോഹിത് മാമ്മൻ അലക്സ്

**ബെംഗളൂരു:** സുപ്രീം കോടതി അഭിഭാഷകനും ഉത്തർപ്രദേശ് മുൻ അഡീഷനൽ അഡ്വക്കേറ്റ് ജനറലുമായ ജാലഹള്ളി വെസ്റ്റ് ലേക് വ്യൂ ഡിഫൻസ് കോളനി നമ്പർ - 1 ൽ രോഹിത് മാമ്മൻ അലക്സ് (44) അന്തരിച്ചു. സംസ്കാരം ഇന്നു രാവിലെ 9.30ന് ബെംഗളുരു ജാലഹള്ളി സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ ശുശ്രൂഷയ്ക്കു ശേഷം പള്ളി സെമിത്തേരിയിൽ. നിരണം മട്ടയ്ക്കൽ പുതുക്കേരിൽ പരേതനായ ശശി ജോസഫ് അലക്സിന്റെയും ലതയുടെയും മകനാണ്. ഭാര്യ: കോട്ടയം കൊടുവിറാച്ചിറ മാണി കെ. തോമസിന്റെയും (ഡയറക്ടർ, പാരഗൺ ഫുട്‌വെയർ) ഷെർളിയുടെയും മകൾ റെയ്ന മാണി. മക്കൾ: മാന്യ, മാനവ്.



**അഡ്വ. രോഹിത്ത് മാമ്മൻ അലക്സിന്**

*മലങ്കര ഓർത്തഡോക്സ് സഭയുടെ ആദരാഞ്ജലികൾ*

സുപ്രീംകോടതി അഭിഭാഷകനായി പ്രവർത്തിച്ചിരുന്ന അദ്ദേഹം സഭാ കേസുമായി ബന്ധപ്പെട്ട് വളരെ ഊർജ്ജസ്വലതയോടെ പ്രവർത്തിച്ചിരുന്നു. മലങ്കര ഓർത്തഡോക്സ് സഭാംഗമാണ്.

സഭാ സ്നേഹിയായ അദ്ദേഹം സഭാ കേസുകൾ നടത്തുന്നതിന് സുപ്രീംകോടതിയിലെ മുതിർന്ന അഭിഭാഷകരുമായി ബന്ധപ്പെടുന്നതിനും വാദത്തിന് ആവശ്യമായ പോയിന്റുകൾ തയ്യാറാക്കുന്നതിനും മുഖ്യപങ്കു വഹിച്ചു. അദ്ദേഹത്തിന്റെ സഭയോടുള്ള സ്നേഹത്തിനും സേവനങ്ങൾക്കും പ. കാതോലിക്കാ ബാവ അദ്ദേഹത്തെ ആദരിച്ചിരുന്നു.

അദ്ദേഹത്തിന്റെ ദേഹവിയോഗത്തിൽ മലങ്കരസഭയ്ക്കുള്ള അനുശോചനവും ആദരാഞ്ജലികളും അർപ്പിക്കുന്നു.



## കരുതുന്ന കൈകൾ തളരാതെ ഇരിക്കട്ടെ

**മാതൃകയായി പള്ളിയുടെ കീഴിൽ പ്രവർത്തിക്കുന്ന സെൻറ് ജോർജ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം.**

കിഴുമുറി: സ്വന്തമായി വാഹനങ്ങൾ ഇല്ലാതെ ആശുപത്രിയിൽ എത്താൻ ബുദ്ധിമുട്ടുന്ന കോവിഡ് രോഗികൾക്ക് ഉപജീവനമാർഗ്ഗമായ സ്വന്തം ഓട്ടോറിക്ഷ വിട്ടുനല്കി മാതൃകയായ ചെറുപ്പക്കാരനാണ് എൽദോ യാക്കോബ് പള്ളിത്താഴത്ത്. ഓട്ടോയിൽ കോവിഡ് രോഗികൾ സ്ഥിരമായി സഞ്ചരിക്കുന്നതിനാൽ മറ്റുള്ള ഓട്ടം ലഭിക്കാതെയായതും, ലോക്ക്ഡൗണും കാരണം ഏക ഉപജീവന മാർഗം നിലച്ചതിനാൽ ലോൺ എടുത്ത് വാങ്ങിയ ഓട്ടോയുടെ മാസതവണ പോലും മുടങ്ങിയിരിക്കുകയാണ്. എങ്കിലും കോവിഡ് മൂലം ബുദ്ധിമുട്ട് അനുഭവിക്കുന്നവരെ ആശുപത്രിയിൽ എത്തിക്കാൻ സുഹൃത്തും, പഞ്ചായത്ത് മെമ്പറുമായ ജിജോ ഏലിയാസിന് പിന്തുണയുമായി എൽദോസും കൂടെ ഉണ്ട്.

എൽദോയുടെ ഈ ബുദ്ധിമുട്ടുകൾ കണ്ടറിഞ്ഞ് കിഴുമുറി വലിയ പള്ളി യുവജനപ്രസ്ഥനം നൽകുന്ന സാമ്പത്തിക സഹായം വികാരി ഫാ. ഏബ്രാഹം കെ. ജോൺ എൽദോസിനു കൈമാറി. ഇടവകയുടെ മുൻ വികാരിമാരായ കണ്ടനാട് ഭദ്രാസന സെക്രട്ടറി ഫാ. സി. എം. കുര്യാക്കോസ്, കോലഞ്ചേരി പള്ളി വികാരി ഫാ. ജേക്കബ് കുര്യൻ, ള്ളി ട്രസ്റ്റി ടി. എസ്. തമ്പി, രാമമംഗലം ഗ്രാമ പഞ്ചായത്ത് പതിനൊന്നാം വാർഡ് മെംബർ ജിജോ ഏലിയാസ്, യുവജനപ്രസ്ഥാനം സെക്രട്ടറി റെഷിൻ റോയി എന്നീവർ സമീപം.

## ഭവന കൂദാശ നിർവഹിച്ചു

ആയൂർ: കമ്പംകോട് ഇടവക നിർമ്മിച്ചു നൽകിയ ഭവനത്തിന്റെ കൂദാശ കർമ്മം ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് വിശുദ്ധ ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ ദിനത്തിൽ വിശുദ്ധ കുർബാനക്ക് ശേഷം നിർവഹിച്ചു. ഇടവക വികാരി ഫാ. കോശി അലക്സാണ്ടർ ആഷ്ബി സഹ കാർമികത്വം വഹിച്ചു.

### ശ്രുതി ഓൺലൈൻ കോഴ്സ്: അപേക്ഷ ക്ഷണിച്ചു

കോട്ടയം● ഓർത്തഡോക്സ് സെമിനാരിയുടെ ഭാഗമായുള്ള ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൽ ഒരു വർഷ കാലാവധിയുള്ള ആരാധനാ സംഗീത സർട്ടിഫിക്കറ്റ് ഓൺലൈൻ കോഴ്സിലേക്ക് അപേക്ഷ ക്ഷണിച്ചു. ശനിയാഴ്ചകളിലാണ് ക്ലാസ്. ഫാ.ഡോ.എം.പി.ജോർജും മറ്റു സംഗീതാധ്യാപകരും നേതൃത്വം നൽകും. അപേക്ഷാഫോം www.srutimusic.org എന്ന വെബ്സൈറ്റിൽ ലഭ്യമാണ്. അപേക്ഷകൾ ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്, ഓർത്തഡോക്സ് തിയളോജിക്കൽ സെമിനാരി, പി.ബി. നമ്പർ 98, കോട്ടയം-1 എന്ന വിലാസത്തിൽ അയയ്ക്കണം. അവസാന തീയതി 26.

## നഴ്സുമാർക്ക് ആശംസ അർപ്പിച്ച് പരിശുദ്ധ കാതോലിക്കാ ബാവാ

കോട്ടയം: നഴ്സസ് ദിനത്തിൽ ലോകമെമ്പാടുമുള്ള നഴ്സുമാർക്ക് ആദരമർപ്പിച്ച് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. കാരുണ്യത്തിന്റെ മാലാഖമാർ ആയി ലോകമെങ്ങും പ്രവർത്തിക്കുന്ന നഴ്സുമാരെ പ്രത്യേകം അനുസ്മരിക്കുന്നതായും ഈ ദിനത്തിൽ അവർക്ക് വേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്നതായും പരിശുദ്ധ ബാവ പറഞ്ഞു. പ്രതികൂല സാഹചര്യങ്ങളിൽ, പ്രത്യേകിച്ച് കോവിഡ് തീവ്ര വ്യാപനത്തിന്റെ സാഹചര്യത്തിൽ, തളർന്നുപോകാതെ തങ്ങളുടെ ദൗത്യം നിർവഹിക്കുവാൻ അത്യധികം അധ്വാനിക്കുന്നവരാണ് നഴ്സുമാർ. ഈ അധ്വാനം മാനവരാശിയുടെ നിലനിൽപ്പിന് തന്നെ ഏറ്റവും വിലപ്പെട്ടതാണെന്നും, സ്വന്തം പരിമിതിക്ക് ഉള്ളിൽ നിന്നു കൊണ്ട് മാനവരാശിയുടെ മുഴുവൻ സുസ്ഥിരമായ നിലനിൽപിന് വേണ്ടി അധ്വാനിക്കുന്നവരുടെ പ്രയത്നം മുഴുവൻ ലോകവും ഏറെ വിലമതിക്കുന്നതാണെന്നും നേഴ്സസ് ദിന സന്ദേശത്തിൽ അദ്ദേഹം പറഞ്ഞു.



**ബാംഗ്ലൂർ സെന്റ് ഗ്രിഗോറിയോസ് ദയാഭവൻ കോവിഡ്-19 നെക്കുറിച്ച് അവബോധം സൃഷ്ടിക്കുന്നതിനായി സ്ഥാപനത്തിന്റെ ടെമ്പോ ട്രാവലർ സമർപ്പിച്ചു, ഈ മാസം 24-നകം വാഹനം 317 ഗ്രാമങ്ങളിൽ എത്തും. സെക്രട്ടറി ഫാ. ജിനേഷ് കെ വർക്കി, തഹസിൽദാർ കല്യാണി, എക്സിക്യൂട്ടീവ് ഓഫീസർ ജോസഫ്, എ.എസ്.ഐ. മഞ്ജുന്ത, ട്രഷറർ സത്യൻ, മല്ലിപ്പല്യ ശ്രീനിവാസ്, ദിനേശ് കുമാർ, വിനോദ്, അജയ്, സന്ദീപ് എന്നിവർ ഫ്ളാഗ് ഓഫ് സമ്മേളനത്തിൽ പങ്കെടുത്തു.**

### പുസ്തകം




**യേശുവിൻറെ ആത്മകഥ വാല്യം 7**

**ഫാ. സി. സി. ചെറിയാൻ**



## ഓർമ്മപെരുന്നാളിന് തുടക്കം കുറിച്ചു

കൊച്ചി: കൊച്ചി ഭദ്രാസനത്തിലെ സീയോൻ സെമിനാരിയിൽ കബറടങ്ങിയിരിക്കുന്ന പൗലോസ് മാർ സേവേറിയോസ്, യൂഹാനോൻ മാർ സേവേറിയോസ്, യാക്കോബ് മാർ പോളികാർപ്പോസ് എന്നീ പിതാക്കന്മാരുടെ സംയുക്ത ഓർമ്മ പെരുന്നാളിന് തുടക്കം കുറിച്ചുകൊണ്ട് ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ കൊടിയേറ്റ് കർമ്മം നിർവഹിച്ചു.




**കോവിഡ് പ്രതിരോധ പ്രവർത്തനങ്ങൾക്ക് കൈത്താങ്ങായി സൗത്ത് പാമ്പാടി വലിയപള്ളിയും. അകലക്കുന്നം കെ. ആർ. നാരായണൻ ഫിലിം ഇൻസ്റ്റിറ്റ്യൂട്ട് ക്യാമ്പസിൽ ആരംഭിച്ച കോവിഡ് പ്രാഥമിക ചികിൽസാ കേന്ദ്രത്തിന്റെ ആവശ്യത്തിനായി പള്ളിയുടെ ആംബുലൻസ് താൽകാലികമായി വിട്ടുനൽകി.**

*News, Advertisements,Wishes Etc...*
*Contact* 8078914931
9446407503
Email:malankaranewsbulletin@gmail.com
Add Size:15 cm x 10 cm Half Page Jpeg / tif file